# ജ്ഞാനനിക്ഷേപം / ബാലസമാസിക

വാല്യം 7. { 107 മീനം } ലക്കം 3.


## വിശുദ്ധ സഭയ്ക്കുവേണ്ടിയുള്ള പ്രാൎത്ഥന.

സ്നേഹസമ്പൂൎണ്ണനായ ദൈവമെ, അപ്പൊസ്തോലികവും കാതോലികവുമായ നിന്റെ വിശുദ്ധ സഭയ്ക്കുവേണ്ടി നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു. സത്യത്തിലും നീതിയിലും അതിനെ നീ നിലനിൎത്തണമെ. നിരപ്പും സമാധാനവും സ്നേഹവും ഐക്യവും അതിൽ വാഴുമാറാകണമെ. അതിലുള്ള കുറവുകളെ പരിഹരിച്ച് സൌഖ്യോപദേശത്തെ പരിരക്ഷിക്കയും, ശീശ്മകളേയും വേദവിപരീതങ്ങളേയും തൎക്കങ്ങളേയും കലഹങ്ങളേയും ദൂരീകരിക്കയും ചെയ്യണമേ. അന്ധകാരത്തിലും മരണനിഴലിലും പാൎക്കുന്ന അനേകായിരങ്ങൾക്കു വെളിച്ചത്തെ പ്രദാനം ചെയ്യുന്ന മലമേൽ സ്ഥാപിക്കപ്പെട്ട വിളക്കായി പ്രശോഭിക്കുവാൻ അതിനു നീ സംഗതിയാക്കണമെ. സ്നേഹത്തിന്റെയും സമാധാനത്തിന്റെയും ആത്മാവിൽ നിന്റെ സഭയിലെ നേതാക്കന്മാരും അവരുടെ ആടുകളും അടുത്തുവരുവാൻ കൃപ ചെയ്യണമെ. ആയതു് ഞങ്ങൾ നിനക്കും നിന്റെ ഏകജാതനും പരിശുദ്ധറൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടുതന്നെ. ആമ്മീൻ.

# ധ്യാനം.

* ഹൃദയപൂൎവ്വമായ അനുതാപം (൧:൨൧)

൧. നിനക്കു് അഭിവൃദ്ധി വേണമെങ്കിൽ ദൈവത്തെ ഭയപ്പെട്ടിരിക്കണം. അതിസ്വാതന്ത്ര്യം ആഗ്രഹിക്കാതെ നിന്റെ ഇന്ദ്രിയങ്ങളെ എല്ലാം നിയന്ത്രിച്ചു അടക്കിക്കൊള്ളുക. നിരൎത്ഥകമായ നേരംപോക്കിൽ മതിമറന്നുപോകരുതു്. അനുതാപം പരിചയിച്ചാൽ നിനക്കു ഭക്തി ഉണ്ടാകും. വിചാരപ്പുതച്ച്കൊണ്ടു നീ അതു് എത്രയും വേഗത്തിൽ നഷ്ടപ്പെടുത്തുന്നു. അതു് നഷ്ടപ്പെട്ടുപോയാൽ തിരികെ സമ്പാദിക്കുന്നതിനുള്ള മാൎഗ്ഗം അനുതാപം ആകുന്നു. ഈ ലോകനിവാസം ഒരു പ്രവാസം ആണെന്നും അനവധി അപകടങ്ങൾ അതിൽ ഉണ്ടെന്നും ഓൎത്താൽ താൽക്കാലികമായ ഈ ആയുസ്സിലെ സന്തോഷങ്ങൾക്കു മുഴുവനായി സ്വമനസ്സാ ഏൽപ്പിച്ചുകൊടുപ്പാൻ നിനക്കു് എങ്ങിനെ കഴിവുണ്ടാകും.

൨. ഗൌരവബുദ്ധിയായിരിക്കണം, സ്വന്ത കുറവുങ്ങളെ മറന്നു നടന്നാൽ ആത്മാവിനുണ്ടാകുന്ന കഷ്ടനഷ്ടങ്ങൾ അറികയില്ല. നാം വിലപിക്കേണ്ടിയ പല അവസരങ്ങളിലും ഭോഷന്മാരായി ചിരിക്കുകയാകുന്നു ചെയ്യുന്നതു്. ദൈവഭയവും ഉത്തമമനസ്സാക്ഷിയും ഉള്ളവൎക്കു ലഭിക്കുന്ന സ്വാതന്ത്ര്യവും സന്തോഷവും മററാൎക്കുമില്ല. വിചാരപ്പുതച്ച്യാകുന്ന പ്രതിബന്ധം നീക്കിക്കളഞ്ഞു പരിശുദ്ധ മനസ്താപത്താൽ ഏകാഗ്രത പാലിപ്പാൻ കഴിയുന്ന മനുഷ്യൻ ഭാഗ്യവാൻ. തന്റെ മനസ്സാക്ഷിയെ മലിനമാക്കുകയോ ഭാരപ്പെടുത്തുകയോചെയ്യുന്ന സകലവും ദൂരെ എറിഞ്ഞുകളയുന്നതു് ഒരുവനു ഭാഗ്യമത്രെ (൧) ശൌൎയ്യത്തോടെ യുദ്ധം ചെയ്ക, ഒരു കാൎയ്യത്തിലുള്ള തഴക്കംജയിക്കുന്നതിനു് എതിർതഴക്കം വേണ്ടിയിരിക്കുന്നു. മററുള്ളവരുടെ കാൎയ്യങ്ങളിൽ പ്രവേശിക്കാതെ ഇരിക്കാമെങ്കിൽ അവർ നിന്റെ കാൎയ്യത്തിലും അനാവശ്യമായി പ്രവേശിക്കാതിരിക്കും. നിനക്കു യഥേഷ്ടം ജീവിക്കുകയും ചെയ്യാം.

---

* മ്ശിഹാനുകരണത്തിൽ നിന്നു എടുത്തതു് (1) 1. കോറി 16:13

അന്യരുടെ കാൎയ്യങ്ങളിൽ അനാവശ്യമായി തലയിടരുത്. വലിയവരുടെ ഏൎപ്പാടുകളിൽ ചെന്നുകപ്പെട്ടുകയുമരുത്. ഒന്നാമതായി നിന്റെ മേൽ തന്നെ ഒരു കണ്ണിരിക്കണം. നിന്റെ ഉററ സ്നേഹിതന്മാരോടുപോലും ഗുണദോഷിക്കുന്നതിനേക്കാം നല്ലതു നിന്നോടുതന്നെ ചെയ്യുയാണ്. നിനക്കു ജനരഞ്ജനയില്ലെങ്കിൽ അതേപ്പററി ദുഃഖിക്കേണ്ട. പ്രത്യുത, ഒരു ദൈവഭൃത്യനും ഭക്തനായസന്യാസിക്കും വേണ്ട സൂക്ഷ്മതയില്ലാതിരിക്കുന്നതിനാൽ ദുഃഖിക്കുക. (൧) പലപ്പോഴും ഈ ആയുസ്സിലെ പല ആശ്വാസങ്ങളും പ്രത്യേകമായി ഭൌമികസുഖാനുഭോഗങ്ങളും ഇല്ലാതിരിക്കുന്നതാകുന്നു ഏററവും നല്ലതു്. എങ്കിലും ദൈവികമായ ആശ്വാസം നമുക്കു കിട്ടാതെ പോകുന്നതു് നമ്മുടെ സ്വന്ത കുററം തന്നെയാണ്. അനുതപിക്കുന്ന മനസ്സുണ്ടാകുകയും വ്യൎത്ഥവും ലൌകികവുമായ ആശ്വാസത്തെ പാടേ ഉപേക്ഷിക്കയും ചെയ്താൽ ദിവ്യമനസ്സമാധാനം നമുക്ക് ലഭിക്കും.

൪. നിനക്ക് സ്വൎഗ്ഗീയാശ്വാസത്തിനു യോഗ്യതയില്ലാ. വലിയ ദുരിതമത്രെ നിനക്കു ലഭിക്കേണ്ടതു്. പരിപൂൎണ്ണാനുതാപം ഉണ്ടെങ്കിൽ ലോകത്തിലുള്ളതെല്ലാം ഭാരമേറിയതും രസമില്ലാത്തതും ആയി ഭവിക്കും. ഉത്തമ മനുഷ്യൻ ഈ ലോകത്തിൽ ദുഃഖത്തിന്നും കണ്ണുനീരിന്നും ധാരാളം സംഗതി കാണുന്നു. എന്തെന്നാൽ അവൻ നോക്കുമ്പോൾ (൨) ഈ ലോകത്തിൽ കഷ്ടതയൊഴിഞ്ഞ മനുഷ്യരില്ല. അവനെപ്പോലെ തന്നെ അയൽക്കാരും കഷ്ടതയ്ക്കു അധീനരാകുന്നു. സൂക്ഷ്മമായി ആലോചിക്കുംതോറും അവന്റെ ദുഃഖം വൎദ്ധിക്കുന്നു. സാക്ഷാൽ ദുഃഖവും ആന്തരമായ അനുതാപവും പാപങ്ങളിൽ നിന്നും ദുൎമ്മാൎഗ്ഗങ്ങളിൽനിന്നും ഉണ്ടാകുന്നു. സ്വൎഗ്ഗീയ കാൎയ്യങ്ങളിൽ മനസ്സ് പതിക്കുന്നതിന് അവസരം ഉണ്ടാകാത്തവണ്ണം മനുഷ്യർ പാപത്തിന് അധീനരായി തീരുന്നു.

൫. ദീൎഘായുസ്സിനെ കുറിച്ചല്ലാതെ ക്രൂടക്കൂടെ മരണത്തെക്കുറിച്ച് മാത്രം ചിന്തിച്ചാൽ സ്വന്ത ജീവിതം നന്നാക്കുന്നതിന് നീ ഉത്സാഹിക്കാതിരിക്കുകയില്ല. വരുവാനിരിക്കുന്ന ന

---

(1) റോമ 8: (2) റോമ 8:22

രകവേദനയെക്കുറിച്ച് വിചാരിച്ചാൽ ക്ലേശങ്ങളും സങ്കടങ്ങളും മനസ്സോടെ സഹിക്കും. യാതൊരു ഞെരുക്കവും നീ ഭയപ്പെട്ട കയുമില്ല. എന്തെന്നാൽ ഇവൻ നമ്മുടെ ഹൃദയത്തിൽ പ്രവേശിക്കാതിരിക്കുന്നതുകൊണ്ടും നമ്മെ രസിപ്പിക്കുന്ന സന്തോഷങ്ങളെ എപ്പോഴും സ്നേഹിക്കുന്നതുകൊണ്ടുമാകുന്നു നാം ഇക്കാലത്തും ഉണർവില്ലാത്തവരും മടിയന്മാരുമായിരിക്കുന്നതു്. എത്രയും നിസ്സാരമായ ക്ലേശഭാരംപോലും നമ്മുടെ ശരീരത്തിനു പലപ്പോഴും ദുസ്സഹമായിരിക്കുന്നതു് നമ്മുടെ ഉദാസീനതകൊണ്ടാകുന്നു. അതുകൊണ്ടു അനുതാപം തരുന്നതിനു കത്താവിനോടു താഴ്മയായി പ്രാർത്ഥിച്ചു ദീർഘദർശിയെപ്പോലെ ഇങ്ങനെ പറക. (൧) കത്താവേ കണ്ണുനീരിന്റെ അപ്പംകൊണ്ടു എന്നെ പോഷിപ്പിക്കേണമെ, അതുതന്നെ ധാരാളമായി കുടിപ്പാനും തരണമെ; എത്രയും നിസ്സാരമായ ക്ലേശഭാരം കൊണ്ടു നമ്മുടെ ശരീരം സങ്കടമനുഭവിക്കുന്നതായി തോന്നുന്നതു് ആത്മാവിന്റെ ക്ഷീണംകൊണ്ടു മാത്രമാകുന്നു.

## പ്രബോധനങ്ങൾ

നമ്മുടെ അരിഷ്ടതകളെ സംബന്ധിച്ചു് ബോധമുണ്ടെങ്കിൽ നാം എങ്ങനെ വിലപിക്കാതെ ഇരിക്കും? (൧. സങ്കീത്തനം ൨൦:൫.) ദൈവത്തിന്റെ മുമ്പാകെ എങ്ങിനെ എളിമപ്പെടാതെ ഇരിക്കും? ദൈവത്തെ കോപിപ്പിക്കാതെ ഇരിപ്പാൻ നമ്മെ കാത്തുകൊള്ളുകയും താങ്ങിക്കൊള്ളുകയും ചെയ്യുന്നതിനു് അദ്ദേഹത്തോടു് എങ്ങനെ സഹായം അപേക്ഷിക്കാതെ ഇരിക്കും? ഈ ആയുസ്സ് ദുരിതവും പാപവുംകൊണ്ടു് നിറഞ്ഞിരിക്കുന്നു. നാം നശിക്കുന്നതിനുള്ള സന്ദർഭം വളരെ ആകുന്നു. നമ്മുടെ മാതൃഭൂമിയായ പറുദീസായിൽ നിന്നു് നാം തള്ളപ്പെട്ടുമിരിക്കുന്നു. ഈ സ്ഥിതിക്കു് എങ്ങനെയാണു് ഒരു വിനാഴിക നേരമെങ്കിലും യഥാർത്ഥ സന്തോഷം രുചിക്കാൻ നമുക്കു് കഴിയുന്നതു്. "ഒരു സത്യക്രിസ്ത്യാനി താൽക്കാലികമായ ആയുസ്സിനെ സഹിക്കയും മരണത്തിനു വേണ്ടി കാംക്ഷിക്കുകയും ചെയ്യുന്നു" എന്നു്

---

(1) സങ്കി: 80:5

വി: ഓഗസ്തീനോസ് പറയുന്നതു് എത്രയോ അൎത്ഥവത്തായി ഇരിക്കുന്നു. മരണമോ പാപവിനാശം വരുത്തുകയും നിത്യമായി ദൈവത്തോട്ട് അവനെ യോജിപ്പിക്കയും ചെയ്യുന്നു. ദൈവകോപമുണ്ടാക്കാൻ നാം പ്രേരിപ്പിക്കപ്പെട്ടുന്നുവെന്നുള്ളതു എത്ര മൎമ്മഭേദകമായിരിക്കുന്നു. നമ്മുടെ ആത്മരക്ഷയൊ മാത്രതോറും നഷ്ടപ്രായമായി ഭവിക്കയും ചെയ്യുന്നു. സത്യമായി ദൈവത്തെ സ്നേഹിക്കുകയും ദൈവത്തിൽ നിന്നു് ദൂരത്തായിരിക്കുന്നതിനാൽ ചെയ്യുന്ന ഒരു ആത്മാവിനു് ആയുസ്സ് എത്രയോ ഭാരമേറിയതാകുന്നു. അതു സ്വൎഗ്ഗത്തിൽനിന്നകന്ന ഒരു പ്രവാസമാകുന്നു. ശ്വാസോച്ഛ്വാസം ദൈവസ്മരണയായിരിക്കുകയും ദിവ്യസംസൎഗ്ഗപരമായ ജീവനം ചെയ്കയും ചെയ്യുന്ന ഒരുവനു് മരണംതന്നെ എത്രതന്നെ മധുരതരമായിരിക്കും മരണമൊ ദൈവത്തെ ശ്വസിക്കാതെയും, അവനെ കരസ്ഥമാക്കാതെയും ഒരു വിനാഴികപോലും ഇരിപ്പാൻ കഴിയാത്ത ഒരു ആത്മാവിനു നീ എത്ര മധുരമേറിയതാകുന്നു.

## പ്രാൎത്ഥന.

ദൈവമെ, എന്റെ ഹൃദയം സകല വസ്തുക്കളിൽ നിന്നും അകന്നിരിപ്പാൻ എനിക്കു സഹായിക്കണമെ. അങ്ങെക്കുറിച്ചുള്ള ദിവ്യഓൎമ്മയിൽ ഞാൻ മുഴുകുമാറാകേണമെ. അങ്ങെ സ്നേഹിക്കുകയും അങ്ങേക്കുവേണ്ടി കഷ്ടപ്പെട്ടുകയും ചെയ്യുന്നതിലല്ലാതെ മറെറാന്നിലുമുള്ള സന്തോഷം ഞാൻ രുചിപ്പാൻ ഇടയാകരുതെ. അങ്ങു് എനിക്കു ചെയ്‌വാൻ തന്നിരിക്കുന്ന മധുരമായ പങ്കു് ഞാൻ സന്തോഷത്തോട്ട സ്വീകരിക്കുന്നു .അങ്ങു് എനിക്കു് അയച്ചുതരുന്ന കഷ്ടപ്പാട്ടുകൾ ക്ഷമയോടെ സഹിക്കുകയും നിത്യാവസ്ഥയിൽ അങ്ങു് എന്റെ സൗഭാഗ്യനിധിയായി തീരുകയും ചെയ്യുമാറാകണമെ. ഇപ്രകാരമുള്ള ഒരു പ്രതിഫലത്തിന്നായി തന്നെ ആണു് അങ്ങേക്കുവേണ്ടി വഹിക്കുകയും സഹിക്കുകയും ചെയ്യാത്തതു്. കൎത്താവെ, ഇപ്പോൾ എന്നിൽ ഉണൎത്തിയിരിക്കുന്നതായ പരിശുദ്ധാഭിലാഷത്തെ പാലിക്കണമെ. അതിനെ സാധിപ്പാൻ ഞാൻ യാതൊരു പ്രയാസവും വകവയ്ക്കാതെ ഇരിക്കുന്നതിനു സംഗതി ആക്കണമെ ആമ്മീൻ.

# ബഥന്യാശ്രമ വാൎത്തകൾ

റഷ്യാസഭയിലെ ഒരു സന്യാസ പട്ടക്കാരനായ ഫാദർ അൻഡ്റിയോനിക്ക ആശ്രമം സന്ദർശിച്ചു മടങ്ങിയ വിവരം ധനു ലക്കം മാസികയിൽ പ്രസ്താവിച്ചിരുന്നെല്ലോ. അദ്ദേഹം ഇതാ വീണ്ടും ആശ്രമത്തിൽ എത്തി ഞങ്ങളുടെ അതിഥിയായി താമസിച്ചുവരുന്നു. കുറെനാൾ ഇവിടെ താമസിച്ച് ധ്യാനത്തിലും പ്രാൎത്ഥനയിലും തന്റെ സമയം പ്രധാനമായി വിനിയോഗിക്കണമെന്നാഗ്രഹിച്ചാണ് അദ്ദേഹം വന്നിട്ടുള്ളത്.

തുമ്പമൺ ഭദ്രാസനഇടവകയുടെ നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ കല്പന പ്രകാരം അദ്ദേഹത്തോടൊരുമിച്ച് നിരണം, പുതുപ്പള്ളി മേല്പാടം, മുട്ടം മുതലായ സ്ഥലങ്ങളിൽ പ്രസംഗയോഗങ്ങൾ നടത്തുവാനായി പോയിരുന്ന ഫാദർ സുപ്പീരിയർ മടങ്ങി എത്തിയിരിക്കുന്നു.

മുന്നാണ്ടുകളിലെപ്പോലെ തന്നെ ഇയ്യാണ്ടിലും കഷ്ടാനുഭവാഴ്ചയിൽ ഇവിടെ നടത്തപ്പെടുന്ന പ്രത്യേക ധ്യാനത്തിലും ശുശ്രൂഷകളിലും സംബന്ധിപ്പാൻ ആഗ്രഹിക്കുന്നവരായ പലരും ഇവിടെ വിവരം അറിയിച്ചിട്ടുണ്ട്. നാല്പതാംവെള്ളിയാഴ്ചയ്ക്കു മുൻപായി എഴുത്തുമൂലം സംഗതി ഞങ്ങളെ ഗ്രഹിപ്പിക്കാത്തവരുടെ താമസത്തിനും മററും വേണ്ട ഏർപ്പാടുകൾ ചെയ്യുന്നതു പ്രയാസമായി ഭവിക്കുന്നതാണ്.

കഴിഞ്ഞ ഞായറാഴ്ച (മീനം ൨൧-ാംനു-) പകൽ നാലു മണിയോടുകൂടെ പെരുനാട്, മാടമൺ മുതലായ ഈ കിഴക്കൻ പ്രദേശങ്ങളിൽ ഭയങ്കരമായ ഒരു കൊടുങ്കാററടിക്കുകയും തൻമൂലം പുരകളുടെ മേച്ചിൽ ഇളകിപ്പോകുകയും പല വൃക്ഷങ്ങൾ നിലംപതിക്കയും ചെയ്തു. ഈ കൂട്ടത്തിൽ ആശ്രമകെട്ടിടത്തിൽ ചിലതിന്റെയെല്ലാം മേച്ചിൽപുല്ല് കുറച്ചു പറന്നുപോയി എങ്കിലും അവഎല്ലാം വീണ്ടും മേയിച്ചു ഞങ്ങൾശരിപ്പെടുത്തി.

മിസ്റ്റർ കെ. എം. ഏബ്രഹാം എം. എ. ബി. ഡി. എൽ. ററി. അവർകൾ ആശ്രമത്തിൽ എത്തി താമസിച്ചുവരുന്നു. നോമ്പു വീടുന്നതുവരെ അദ്ദേഹം ഇവിടെ താമസിക്കുന്നതാണ്.

ആദിമ സഭയും സുറിയാനിസഭാ വിശ്വാസാചാരങ്ങളും,

അഥവാ

# സുറിയാനി സഭയുടെ പുരാതനത്വം.

(ഫാദർ കെ. ഡേവിഡ് ബി. എ. ബി. ഡി.)

## (നോമ്പ്)

നോമ്പ് എത്രയും പുരാതനമായ ഒരാചാരമാണ്. ആത്മസംസ്കരണത്തിനും പുണ്യ വർദ്ധനവിനും വേണ്ടി എല്ലാ മതാനുസാരികളും ഏറെക്കുറെ നോമ്പ് ആചരിച്ചു വരുന്നുണ്ട്. യഹൂദ സഭയിൽ ആളാംപ്രതിയും കൂട്ടമായും ചില പ്രത്യേക സന്ദർഭങ്ങളിലും പ്രത്യേക ഉദ്ദേശത്തോടുകൂടിയും നോമ്പാചരിച്ചു വന്നതു കൂടാതെ ആഴ്ചയിൽ രണ്ടു പ്രാവശ്യം നോമ്പ് അനുഷ്ടിച്ചു വന്നതായി നാം വായിക്കുന്നു. (ആളാംപ്രതി ൨ ശമു. ൧൨:൧൬; ദാനി. ൯:൩, ൧൦:൩; സങ്കീ. ൩൫:൧൩; ൧൦൯:൨൪; പുറ. ൨൪:൧൮; ൩൪:൨൮: ൧ രാജ. ൧൯:൮; (കൂട്ടമായിട്ടു) ൨ നാള. ൨൦ ൩. എസ്രാ. ൮:൨൧; നെഹെ: ൯:൧: എസ്തേർ: ൪:൧൬ യോവേ ൧:൧൪:൨:൧൨—൧൭: ഉദ്ദേശം ഏശാ ൫൮:൩—൮: ലൂക്കോ ൧൮:൧൨) നമ്മുടെ കർത്താവു നോമ്പ് ആചരിക്കുകയും നോമ്പിനെ സംബന്ധിച്ചു ഉപദേശിക്കുകയും ചെയ്തു. (മത്താ. ൪:൨) നോമ്പ് ആചരിക്കുന്നവർ കപടഭക്തിക്കാരെപ്പോലെ ആകരുതെന്നും മത്താ. (൬:൧൬) പ്രാർത്ഥനയാലും നോമ്പാലും അല്ലാതെ ദുഷ്ടാത്മാവ് ഒഴിഞ്ഞുപോകുന്നതല്ലെന്നും (മത്താ ൧൭:൨൧ മർക്കോ. ൯: ൨൯) മണവാളനാകുന്ന താൻ്റെ ലോകജീവിതത്തിനു ശേഷം തൻ്റെ ശിഷ്യന്മാർ നോമ്പു ആചരിച്ചുകൊള്ളുമെന്നും (മത്താ. ൯:൧൪—൧൫) താൻപഠിപ്പിച്ചു. തൻ്റെ ശിഷ്യന്മാർ, പൌലൂസിനെയും ബർന്നബാസിനെയും സുവിശേഷവേലക്കുവേണ്ടി വേർതിരിച്ചു പട്ടം കൊടുക്കുന്നതിനുവേണ്ടി പ്രത്യേകം ഉപവസിച്ചതായി പ്രത്യേകം ഉപവസിച്ചതായി നാം വായിക്കുന്നു. (നട. ൧൩:൨) ഉപവാസ കാലങ്ങളിൽ വിവാഹബന്ധത്തിൽനിന്നു ഒഴിഞ്ഞിരിക്കാൻ വി: പൌലൂസ് കോറിന്ത്യ സഭയോടു ഉപദേശിക്കുന്നു. ൧ കോരി. ൭:൫ പുതിയ മലയാള വേദപുസ്തകത്തിൽ ഉപവാസം എന്ന പദം കാണുന്നില്ല. സി. എം. എസ്. എഡിഷ്യൻ ൧൯൨൪) സുറിയാനിയൊ പഴയ മലയാള വേദപുസ്തകമൊ ഇംഗ്ലീഷ് Auth version ഓ നോക്കുക. നമ്മുടെ കർത്താവിനെയും ശിഷ്യന്മാരെയും പോലെ ആദിമ പിതാക്കന്മാരും ക്രിസ്ത്യാനികളും ക്രമമായും ഭക്തിയോടും നോമ്പു അനുഷ്ടിച്ചു വരുന്നതായി വി: പിതാക്കന്മാരുടെ ഗ്രന്ഥങ്ങൾ വ്യക്തമായിട്ടു സാക്ഷിക്കുന്നുണ്ട്. ഇതിനെ സംബന്ധിച്ചു കപ്പദോക്കയിലെ കാതോലിക്കായും വേദശാസ്ത്രപണ്ഡിതനും ആയിരുന്ന വി: ബസ്സേലിയോസ് തൻ്റെ ഇടവകജനങ്ങളോടു എന്തുപദേശിക്കുന്നു എന്നു നോക്കുക.

"ഉപവസിക്കുന്നതിനെക്കുറിച്ചു ആരും ദു:ഖിക്കരുതു്. അതുനമ്മുടെ ആത്മീയ ഭക്ഷണമത്രെ. ആത്മാവിനുണ്ടാകുന്ന സൌഖ്യം ചിന്തിക്കുമ്പോൾ ഭക്ഷണത്തിൽ വരുന്ന മാററത്തെപ്പററി ക്ലേശിക്കുന്നതു ദോഷതരമാകുന്നു" "നീ അതിൽനിന്നും ഭക്ഷിക്കരുതു്" എന്നുള്ള കല്പനമൂലം നോമ്പ് ഏദനിൽ സ്ഥാപിതമാ

യി, ശരീരക്ഷീണമെന്നുള്ള ഒഴികഴിവു് നിങ്ങൾ എന്നോട്ട പറയരുതു്' ഉപവസിക്കുന്നതിന്ന നിങ്ങൾക്കു കഴിവില്ല, എന്നാൽ ആയുസ്സപര്യന്തം അമിതഭക്ഷണം കഴിക്കുന്നതിന്ന നിങ്ങൾക്കു കഴിയുന്നു, വിവിധ വിഭവങ്ങളോട്ടുകൂടി ഭക്ഷിക്കുന്നതിനല്ല, ഭക്ഷണം ചുരുക്കുന്നതിനത്രെ വൈദ്യോപദേശം, ധനവാനായ മനുഷ്യന്റെ അവസ്ഥയെപ്പററി (വേദപുസ്തകത്തിൽനിന്നും) വായിച്ചു നോക്കുവിൻ; വെള്ളം കുടിച്ചിട്ട ആക്കെങ്കിലും തലവേദന വന്നിട്ടുണ്ടോ? നിങ്ങളുടെ പാചകക്കുത്തിക്കു ഒരു വിശ്രമം ഉണ്ടാകട്ടെ. വർഷം മുഴുവൻ വിശ്രമം കൂടാതെ കഷ്ടപ്പെട്ട നിങ്ങളെ ശുശ്രൂഷിക്കുന്ന വാലിഭക്കാക്കു നിങ്ങളുടെ നോമ്പുമൂലം ഒരാശ്വാസം ലഭിക്കട്ടെ" എത്ര ശക്തിയോട്ടുകൂടിയാണു് നോമ്പിനേപ്പററി ഇദ്ദേഹം ഉപദേശിക്കുന്നതു്, എന്നാൽ നോമ്പിന്റെ പ്രധാന ഉദ്ദേശം പുണ്യ വർദ്ധനവും ആത്മസംസ്ക്കരണവും ആയിരിക്കണമെന്നും ഭക്ഷണവർജ്ജന ഈ ഉദ്ദേശത്തിന്ന പര്യാപ്തമായിരിക്കണമെന്നും ഇദ്ദേഹം വീണ്ടും അവരോട്ട ഗുണദോഷിക്കുന്നു.

"ഉപവാസം കൂടാതെ വിശുദ്ധ കൂദാശകളെ സമീപിക്കുന്നതു സാദ്ധ്യമല്ല, ഉപവാസമെന്നതു ഭക്ഷണവർജ്ജന മാത്രമെന്നു നിരൂപിക്കരുതു്. ഡാക്ഷാൽ ഉപവാസം തിന്മയിൽനിന്നു ഒഴിയുന്നതത്രെ, അനീതിയുടെ ബന്ധനങ്ങളെ അഴിക്കുവിൻ വിവാദത്തിനും മത്സരത്തിനുമായി നിങ്ങൾ നോമ്പു് ആചരിക്കരുതു് നിങ്ങൾ മാംസം ഭക്ഷിക്കുന്നില്ല, എന്നാൽ നിങ്ങളുടെ സഹോദരനെ വിങ്ങൾ വിഴുങ്ങുന്നു, മദ്യത്തിൽനിന്നു ഒഴിയുന്നു, എന്നാൽ പരദൂഷണത്തിൽ നിന്നു പിൻമാറുന്നില്ല. സന്ധ്യവരെ ഭക്ഷണം കൂടാതെ കഴിക്കുന്നു എന്നാൽ പകൽ മുഴുവൻ കോടതികളിൽ ചിലവഴിക്കുന്നു" വി: ബസ്സേലിലോസിന്റെ ഉപദേശം ഇക്കാലത്തെ ചില നോമ്പുകാരേസംബന്ധിച്ചു എത്ര കണ്ടു സാത്ഥകമായിരിക്കുന്നു, ഇതിൽനിന്നു ഒന്നുരണ്ടു കാര്യങ്ങൾ തെളിയുന്നുണ്ടു്, (൧) ആചാരത്തിൽ ചില ഭേദഗതികൾ ഉണ്ടായിരുന്നെങ്കിലും നോമ്പു അക്കാലത്തു സാധാരണമായിരുന്നു, (൨) നോമ്പു ആചരിക്കുന്നവർ ദിവസത്തിൽ ഒരിക്കൽ മാത്രം പ്രധാന ഭക്ഷണം കഴിച്ചുകൊണ്ടു് ഇരുപത്തിരണ്ടര വരെയൊ സന്ധ്യ വരെയൊ ഉപവസിച്ചു വന്നു.

## ബുധനാഴ്ച വെള്ളിയാഴ്ച നോമ്പു്.

ബുധനാഴ്ചയും വെള്ളിയാഴ്ചയും നോമ്പായി ആചരിക്കുന്ന പതിവു സഭയിൽ ഇന്നും ഇന്നലെയും ഉണ്ടായതല്ല, ആദിമ കാലം മുതൽ നടപ്പിലിരുന്ന ഒരു പതിവാണു്, യഹൂദന്മാർ തിങ്കളും വ്യാഴവും നോമ്പായി ആചരിച്ചു വന്ന വിവരം മേൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ, ക്രിസ്തീയ സഭ ബുധനും വെള്ളിയുമാണു് നോമ്പുദിവസങ്ങളായി സ്വീകരിച്ചതു്. അതിനുള്ള കാരണത്തേപ്പററി അലക്സന്ത്രിയായിലെ വി. പത്രോസു് പ്രസ്താവിക്കുന്നതു് ഇപ്രകാരമാണു് "നമ്മുടെ കത്താവിനെ കൊല്ലുന്നതിന്ന യഹൂദന്മാർ കൂടി ആലോചിച്ചതിനാൽ ബുധനാഴ്ചയും, നമുക്കുവേണ്ടി താൻ കഷ്ടപ്പെടുകയും മരിക്കയും ചെയ്കയാൽ വെള്ളിയാഴ്ചയും നാം നോമ്പായി ആചരിക്കണം. ഈ വ്യാഖ്യാനമാണു് സഭ സ്വീകരിച്ചു പോരുന്നതു്. ഈ നോമ്പിനേപ്പററി അപ്പോസ്തോലന്മാരുടെ ഉപദേശം എന്ന ഗ്രന്ഥത്തിൽ (Didache) തെളിവായി പ്രസ്താവിക്കുന്നു: നിങ്ങളുടെ നോ

മ്പു കപടഭക്തിക്കാരോടുകൂടെ (യഹൂദന്മാർ) ആയിരിക്കരുതു്. അവർ ആഴ്ചയിൽ രണ്ടാം ദിവസവും (തിങ്കൾ) അഞ്ചാം ദിവസവും (വ്യാഴം) ഉപവസിക്കുന്നു. എന്നാലൊ നിങ്ങൾ നാലാം ദിവസവും (ബുധൻ) ഒരുക്കദിവസവും (വെള്ളി) നോമ്പു ആചരിപ്പിൻ." (Didache ch. 8)

അപ്പോസ്തോല ഭരണക്രമം (Apostolic constitution Bk 5· ch. 20) എന്ന ഗ്രന്ഥത്തിൽ നിങ്ങൾ ബുധനാഴ്ചയും വെള്ളിയാഴ്ചയും നോമ്പാചരിക്കുന്നതിനു ഞങ്ങൾ നിങ്ങളോടു ആജ്ഞാപിക്കുന്നു, നിങ്ങളുടെ ഉപവാസത്തിൻെറ ലാഭം അഗതികൾക്കു വിതരണം ചെയ്യുവിൻ! എന്നു കാണുന്നു.

"നീ ഉപവസിക്കേണ്ടതു ഇപ്രകാരമാണു്. എല്ലാതിന്മനടപടികളിൽനിന്നും സംസാരത്തിൽനിന്നും ഒഴിയുക, ഈ ലോകാഡംബരങ്ങളിൽനിന്നു നിൻെറ ഹൃദയത്തെ ശുദ്ധീകരിക്കുക, ഇവ അനുഷ്ടിച്ചാൽ നിൻെറ ഉപവാസം പൂൎണ്ണതയുള്ളതായിരിക്കും, നോമ്പുകാലങ്ങളിൽ വെള്ളവും അൽപ്പം അപ്പവുമല്ലാതെ യാതൊന്നും ഭക്ഷിക്കരുതു്, ഉപവാസം മൂലം ഉണ്ടാകുന്ന മിച്ചം അനാഥൎക്കൊ വിധവയ്ക്കൊ നൽകുക. അവർ തങ്ങളെത്തന്നെ തൃപ്തിപ്പെടുത്തിയ ശേഷം നിനക്കു വേണ്ടി പ്രാൎത്ഥിക്കും. എൻെറ ഉപദേശം പോലെ നീ ഉപവസിക്കുന്ന പക്ഷം നിൻെറ കാഴ്ച ദൈവതിരുമുമ്പാകെ സ്വീകാൎയ്യമായിരിക്കുകയും നിൻെറ ഉപവാസം ഓൎമ്മയുടെ പുസ്തകത്തിൽ രേഖപ്പെടുത്തുകയും ചെയ്യും." (Shepherd of Hermes) നോമ്പിൻെറ സാക്ഷാൽ ഉദ്ദേശത്തെയും നോമ്പോടുകൂടെ ദാനധൎമ്മങ്ങൾ പരിശീലിക്കേണ്ടതിൻെറ ആവശ്യകതയെയും കുറിച്ചു എത്ര ശക്തിയുക്തം അദ്ദേഹം പ്രതിപാദിക്കുന്നു, അനാഥരെ സഹായിക്കേണ്ടതു നോമ്പാചരിക്കുന്നവരുടെ ഒരു പ്രധാന കൃത്യമാണു്, അഗതികളെ സഹായിക്കുന്നതിനു മററ യാതൊരു മാൎഗ്ഗവുമില്ലാത്ത അവസരങ്ങളിൽ ആദിമ ക്രിസ്ത്യാനികൾ രണ്ടൊ മൂന്നൊ ദിവസത്തേക്കു നോമ്പു ആചരിച്ചു അവരെ സംരക്ഷിച്ചു വന്നതായും തങ്ങളുടെ പാവപ്പെട്ട സഹോദങ്ങളെപ്പററി നിസ്തുല്യമായ കനിവു അവൎക്കു ഉണ്ടായിരുന്നതായും അറിസ്റ്റയിഡീസിൻെറ അപ്പോളജി എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചു കാണുന്നു, (Apology of Aristides AD. 130) അഡ്രിയാൻ ചക്രവൎത്തിക്കു അയക്കുന്ന ഈ ഗ്രന്ഥത്തിൽ അറിസ്റ്റയിഡീസു്, ആദിമ ക്രിസ്ത്യാനികളുടെ സത്യസന്ധത, ജീവിതശുദ്ധി, അടിമകളോടുള്ള സമഭാവന, സ്നേഹം, അനാഥസംരക്ഷണം, ലോകവേർപാടിലുള്ള സന്തോഷം, ആദിയായ സൽഗുണങ്ങളെപ്പററി പ്രതിപാദിക്കുന്ന കൂട്ടത്തിൽ ഇപ്രകാരം അദ്ദേഹം വിവരിക്കുന്നു. "അവരുടെ (ക്രിസ്ത്യാനികളുടെ) ഇടയിൽ ദരിദ്രരൊ, മുട്ടുള്ളവരൊ ആയി ആരെങ്കിലും ഉണ്ടായിരിക്കയും അവരെ സഹായിക്കുന്നതിനു തക്ക പ്രാപ്തി ഇല്ലാതിരിക്കയും ചെയ്യുന്നപക്ഷം അവർ രണ്ടു മൂന്നു ദിനം ഉപവസിച്ചിട്ടു മുട്ടുള്ളവൎക്കു ആവശ്യമുള്ള ഭക്ഷണം കൊടുക്കുന്നു. എത്ര മഹത്തായ ആദൎശം, ഉത്തമമായ മാതൃക."

ഒരു ബുധനാഴ്ച ദിനം പരിശുദ്ധനായ ഫ്രുക്തോസ്സൂസിനെ (Fructuosus) വധിക്കാനായി കൊണ്ടുപോയതായും പകൽ പത്തു മണിക്കു അദ്ദേഹത്തിനു കുറച്ചു വീഞ്ഞു കുടിക്കാൻ കൊടുത്തതായും ബുധനാഴ്ച വെള്ളിയാഴ്ച നോമ്പു മൂന്നു മണി വരെ നീണ്ടു നിന്നിരുന്നതിനാൽ വീഞ്ഞു അദ്ദേഹം ഉപേക്ഷിച്ചതായും അ

ദ്ദേഹത്തിൻെറ ചരിത്രത്തിൽ കാണുന്നു. ഈ നോമ്പിനെപ്പററി അലക്സന്ത്രിയായിലെ വി. ക്ലെമൻെറ, തെർത്തുല്യൻ, ഓറിഗാനോസ്സ് ആദിയായ വി: പിതാക്കന്മാരുടെ ഗ്രന്ഥങ്ങളിൽ തെളിവായി പ്രതിവാദിച്ചു കാണുന്നുണ്ട്. ദു:ഖവെള്ളിയാഴ്ചയും ദു:ഖശനിയാഴ്ചയും യാതൊരു ഭക്ഷണവും കഴിക്കാതെ ഉയർപ്പിനുവേണ്ടി കാത്തിരുന്ന ഭക്തന്മാരും ആദിമ സഭയിൽ ഉണ്ടായിരുന്നു. പ്രായംചെന്നവരുടെ മാമോദീസായ്ക്കു മുമ്പും വി: കുർബ്ബാന അനുഭവിക്കുന്നതിനും, പട്ടം കൊടുക്കുന്നതിനും പ്രത്യേകമായി ഉപവസിക്കുക അക്കാലത്തു സർവ്വസാധാരണമായിരുന്നു. ഇങ്ങനെ പഴയനിയമകാലത്തെ പരമ ഭക്തന്മാരും നമ്മുടെ കർത്താവും തൻെറ ശിഷ്യന്മാരും അവരെ തുടൎന്ന ആദിമ കാലം തുടങ്ങി ഇ ന്നയോളം അനുഷ്ടിച്ചു വരുന്ന പരിപാവനമായ ഈ സ്ഥാപനയെ മനുഷ്യൻെറ പുത്രൻ ഭക്ഷിച്ചും കുടിച്ചും വന്നു, വായിലേക്കു പോകുന്നതു മനുഷ്യനെ അശുദ്ധിയാക്കുന്നില്ല. എന്നുംമററുമുള്ള വാക്യശകലങ്ങൾ, വേദപുസ്തകത്തിൻെറ പൊതുതത്വങ്ങളെയോ സത്യങ്ങളെയോ ശരിയായി പഠിക്കയൊ ഗ്രഹിക്കയൊ ചെയ്യാതെയും സഭാചട്ടങ്ങളെയൊ നടപടികളെയൊ മനസ്സിലാക്കാതെയും ഉദ്ധരിച്ചുകൊണ്ട് അധിക്ഷേപിക്കുന്ന ഭക്ഷണപ്രിയന്മാരുടെ മനസ്ഥിതിയേപ്പററി എന്തു പറയട്ടെ! അതുപോലെതന്നെ ഉപവാസമൊ വ്രതമൊ കൂടാതെ ദിവസം തോറും കുർബ്ബാന അനുഷ്ടിക്കയും അനുഭവിക്കയും ചെയ്യുന്ന വിവാഹിതരായ ചില റോമാ പട്ടക്കാരുടെയും അത്മായക്കാരുടെയും മനസ്ഥിതിയും ഏതു നിലയിലുമുള്ള ആളുകളെ അനുസരണത്തിലും പരിധികളിലും സൂക്ഷിക്കുന്നതിനുവേണ്ടി സമുദായ ചട്ടങ്ങളെയും നടപടികളെയും ലഘൂകരിക്കുകയും ഭേദപ്പെടുത്തുകയും ചെയ്യുന്ന റോമ്മാ സഭയുടെ വിശാലതത്വവും എത്രയും പുരാതനതത്വവും പരിശുദ്ധവുമായി കർത്താവിൻെറ നോമ്പായ കർത്താവിനെ ഓർത്തുള്ള നോമ്പ് ബുധനാഴ്ചനോമ്പിനെ സഭയിൽനിന്നും നിഷ്ക്കാസനം ചെയ്തിട്ടു പകരം കന്യകമറിയാമ്മിനെ ഉദ്ദേശിച്ചു ഒരു പുതിയ നോമ്പിനെ (ശനിയാഴ്ചനോമ്പ്) സഭയിൽ നിർമ്മിച്ചിട്ടുള്ള ടി സഭയുടെ നവീകരണ മന:സ്ഥിതിയും എത്രയും തെററും ആക്ഷേപാർഹവുമാണെന്നുള്ളതിനു രണ്ടു പക്ഷമുണ്ടോ? കർത്താവിനേറതു എടുത്തു കന്യകമറിയാമ്മിനു കൊടുക്ക എന്നോ? മേൽപ്പറഞ്ഞ നില വേദപുസ്തകത്തിനും ആദിമ സഭയുടെ മനസ്ഥിതിക്കും പിതാക്കന്മാരുടെ ഉപദേശങ്ങൾക്കും അനുയോജ്യമോ? ശക്തിയേറിയ പല കൊടുങ്കാററുകളും സഭാവൃക്ഷത്തിന്മേൽ ഊക്കോടുകൂടി പലപ്പോഴും അടിച്ചിട്ടും വളഞ്ഞതും ഉറപ്പില്ലാത്തതുമായ ചില ശിഖരങ്ങൾ മുറിഞ്ഞുപോയി എന്നല്ലാതെ തായിത്തടിയും ശക്തിയും ഉറപ്പുമുള്ള ശിഖരങ്ങളും ഇന്നയോളം നിലനില്ക്കുന്നതിൻെറ പ്രധാന രഹസ്യം നോമ്പ്, ആത്മതപനം എന്നീ ജലാശത്തിൽനിന്നു ആദിമുതൽ ഇന്നയോളം ജീവനുള്ള സഭാവൃക്ഷം സമൃദ്ധിയായി സമ്പാദിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതാണെന്നു സംശയലേശം കൂടാതെ പ്രസ്താവിക്കാവുന്നതാണ്. ഇത്ര വിലയേറിയ ഈ പിതൃസ്വത്തിനെ നാം എത്ര കണ്ടു വിലമതിക്കയും സൂക്ഷിക്കയും ചെയ്യേണ്ടിയിരിക്കുന്നു.

# ക്രിസ്തീയ സഭകളുടെ പുനരൈക്യം

[തുടർച്ച.]

ററി. എസ്സ്. അബ്രഹാംകത്തനാർ അവർകൾ.

ഇതിൽ ആംഗ്ലേയ സഭയും മാർത്തോമ്മാ സഭയും തമ്മിൽ വിശ്വാസ കാര്യങ്ങളിൽ എന്തെങ്കിലും കാതലായ വ്യത്യാസം ഉണ്ടെന്നു തോന്നുന്നില്ല. എന്നാൽ ആചാരാനുഷ്ടാനങ്ങളിലും ആരാധനസമ്പ്രദായത്തിലും ഈ സഭകൾ തമ്മിൽ വിഭിന്നങ്ങളായി വർത്തിക്കുന്നുണ്ട്. എന്നിരുന്നാലും വിശ്വാസത്തിലുള്ള യോജിപ്പുകൊണ്ട് ഈ സഭകൾ തമ്മിലുള്ള ഐക്യം ദുസ്സാദ്ധ്യമല്ലെന്നു തന്നെ പറയാം. എന്നാൽ മലങ്കര സുറിയാനിസഭയും ഈ സഭകളുമായി ഒരു യോജിപ്പുണ്ടാകുക എന്നുള്ളതു ക്ഷണസാദ്ധ്യമല്ലതന്നെ. അതിനു പ്രധാന തടസ്സമായി നിൽക്കുന്നതു സുറിയാനിസഭയിലെ ഇപ്പോഴത്തെ ആഭ്യന്തര കലഹമാകുന്നു. വളരെ നിസ്സാര കാര്യങ്ങളെ അടിസ്ഥാനപ്പെടുത്തിയുണ്ടായ മത്സരമാണെന്നിരുന്നാലും അതു ശരിപ്പെടുത്തുന്നതിനു വളരെ പ്രയാസങ്ങൾ നേരിട്ടുകൊണ്ടിരിക്കുന്നു എന്നിരുന്നാലും ആസന്നഭാവിയിൽ ഒരു യോജിപ്പുണ്ടാകുമെന്നു കാതോലിക്കോസിന്റെ കീഴിൽ സഭ ഏകയോഗക്ഷേമമായി നിലനിന്നു പോകുമെന്നും വിചാരിപ്പാൻ തക്ക ഭാവിശ്രേയപിശുനശകുനങ്ങൾ കണ്ടുതുടങ്ങിയിട്ടുണ്ടെന്നു മിക്കവാറും തീർത്തു പറയാം. മലങ്കര സുറിയാനിസഭയുടെ പുനരൈക്യം സാധിതപ്രായമായാൽ മാർത്തോമ്മാസഭയോടും ആംഗ്ലേയസഭയോടും ഐക്യ സാദ്ധ്യമാണോ എന്നു ഇനിയും ചിന്തിക്കാം. മലങ്കര സുറിയാനിസഭയും ഈ സഭകളുമായി പല തർക്കങ്ങളും ഉണ്ടായിട്ടുണ്ടെന്നിരുന്നാലും ഇപ്പോൾ അവയെല്ലാം മറന്നു പ്രവർത്തിച്ചുതുടങ്ങിയിട്ടുണ്ടെന്നു പറയുന്നതിൽ വലിയ തെറ്റില്ല. മാർത്തോമ്മാ സഭയിലെ മെത്രാപ്പോലീത്തന്മാരെയും ടി സഭയേയും പറ്റി മനോരമ മുതലായ പത്രങ്ങളും വളരെ ധിക്കാരമായ ലേഖനങ്ങൾ ഒരു കാലത്തു എഴുതിയിട്ടുള്ളതായി മാർത്തോമ്മാക്കാരിൽ പലരും പറഞ്ഞു കേട്ടിട്ടുണ്ട്. എന്നാൽ ഇപ്പോൾ ആകട്ടെ മനോരമയുടെ സ്വരം പാടെ മാറിയിട്ടുള്ളതായി അവർതന്നെ സമ്മതിക്കുന്നു. മാർത്തോമ്മാ വലിയമെത്രാപ്പോലീത്തായുടെ ജൂബിലി സംബന്ധിച്ചു കോട്ടയത്തു നടത്തിയ വലിയ മീറ്റിംഗിൽ ശ്രീമാൻ മാമ്മൻ മാപ്പിള അവർകൾ ഒരു പ്രസംഗം ചെയ്കയുണ്ടായി. അടുത്ത കാലത്തു മനോരമയിൽ പുനരൈക്യത്തെപ്പറ്റി അദ്ദേഹം എഴുതുന്ന ലേഖനങ്ങളും എല്ലാവരുടേയും ശ്രദ്ധയെ ആകർഷിച്ചിട്ടുള്ള ഒന്നാണ്. മാർത്തോമ്മാസഭക്കാരുടെ വകയായ മലങ്കര സഭാതാരകയും നവഭാരതിയും മലങ്കര സുറിയാനി സഭയോടു വൈരാഗ്യബുദ്ധിയോടുകൂടി വർത്തിച്ചിട്ടുണ്ടെന്നുള്ളതും നിസ്തർക്കമാണ്. മലങ്കര സുറിയാനിസമുദായത്തിലെ പിണക്കം അവസാനിക്കരുതെന്നു തന്നെ മാർത്തോമ്മാക്കാരിൽ പലരും വിചാരിച്ചിരുന്നിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിമനസ്സുകൊണ്ട് വട്ടപ്പണക്കേസിൽ തോററു മനസ്സു നൊന്തു ഇരിക്കുന്ന അവസരത്തിൽ നവഭാരതിയിൽ എഴുതിയിരുന്ന ചില ലേഖനങ്ങൾ എത്ര കഠിനമായി

രുന്നു എന്നു ചിലരെല്ലാം ഓർക്കുന്നുണ്ടായിരിക്കുമെല്ലോ. എന്നാൽ ഇപ്പോൾ ആ നിലയും മാറി ഐക്യതയുടെ മനസ്ഥിതിയോടുകൂടി പ്രസ്തുത പത്രം വർത്തിക്കുന്നുണ്ടെന്നു നിസ്സംശയം പറയാം. ഇങ്ങനെയുള്ള ഇരുകൂട്ടരുടെയും സഹകരണബുദ്ധി പ്രശംസനീയംതന്നെ. ആംഗ്ലേയസഭയും മലങ്കര സുറിയാനിസഭയും തമ്മിലും ഉണ്ടായിരുന്ന മത്സരങ്ങൾ ഇപ്പോൾ ഒട്ടുംതന്നെ ഇല്ലെന്നു പറയാം. അതുകൊണ്ടു് ഇപ്പോൾ ഐക്യത്തിനു തടസ്സമായിരിക്കുന്നതു വിശ്വാസവ്യത്യാസമൊന്നുമാത്രമാകുന്നു. മലങ്കര സുറിയാനിസഭയുടെ വിശ്വാസത്തോടു ആംഗ്ലേയസഭയും മാർത്തോമ്മാ സഭയും എത്ര കണ്ടു യോജിക്കുമെന്നു പറയാറായിട്ടില്ല. മാർത്തോമ്മാ സമുദായ നേതാക്കന്മാരിൽ ചിലർക്കു തെക്കേ ഇൻഡ്യയിലുള്ള നവീകരണസഭകളുമായി ഒരൈക്യമുണ്ടാകണമെന്നു ആഗ്രഹമുണ്ടെന്നിരുന്നാലും അവരിൽതന്നെ യാഥാസ്ഥിതികന്മാരായ ചിലർക്കു മലങ്കര സുറിയാനി സഭയുമായി ഒരു പുനരൈക്യം നടത്തണമെന്നു ആഗ്രഹമുള്ളതിനാൽ മേൽ പറഞ്ഞവരുടെ അഭിപ്രായത്തിനു പ്രാബല്യം സിദ്ധിക്കാതെ മുൻപോട്ടു പൊയ്ക്കൊണ്ടിരുന്നു. ശ്രീമാന്മാരായ കെ. കെ. കുരുവിള എം. എ. ബി. ഡി., സി. പി. മാത്യു എം. എ. ഇവരെല്ലാം മലങ്കര സുറിയാനിസഭയും മാർത്തോമ്മാസഭയും തമ്മിൽ ഒരു പുനരൈക്യം ഉണ്ടാകുന്നതിനു അക്ഷീണപരിശ്രമം ചെയ്യുന്നവരാണു്. മലങ്കര സഭാതാരകയിൽ മി: സി. പി. മാത്യു എം. എ. അടുത്ത കാലത്തു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലേഖനങ്ങൾ എല്ലാവരും സശ്രദ്ധം വായിക്കുന്നതു കൊള്ളാം. മി: മാത്യുവിൻെറ അഭിപ്രായത്തോടു യോജിക്കാത്ത ഒരു കൂട്ടരും മാർത്തോമ്മാസഭയിൽ ഉണ്ടു്. അവരുടെ നേതൃത്വം വഹിക്കുന്നതു മി: കെ. എൻ. ദാനിയേൽ ആണു്. വി: കുർബ്ബാന പരിശുദ്ധന്മാരോടുള്ള അപേക്ഷ, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന ഈ വിഷയങ്ങളെപ്പററിയുള്ള മലങ്കര സുറിയാനിസഭയുടെ ഉപദേശം മാർത്തോമ്മാക്കാർ നമ്മോടു യോജിക്കുന്നതിൽ തടസ്സമായി നിൽക്കുന്നില്ല എന്നു അദ്ദേഹം ശക്തിയുക്തം തെളിയിച്ചിട്ടുണ്ടു്. ഇങ്ങനെ സഹതാപബുദ്ധ്യാ അന്യോന്യം അഭിപ്രായങ്ങൾ പഠിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനും ഉള്ള ശ്രമം അഭിനന്ദനീയംതന്നെ.

സഭകൾ തമ്മിലുള്ള ഐക്യത്തിനുവേണ്ടി തിരുവനന്തപുരം കേന്ദ്രമാക്കി ചില കമ്മററികളും മററും രൂപവൽക്കരിച്ചിട്ടുള്ളതായി അറിയുന്നു. അവർ ചില പദ്ധതികൾ തയ്യാറാക്കി ഐക്യശ്രമങ്ങൾ നടത്തുന്നുമുണ്ടു്. മദ്രാസിലുള്ള സുറിയാനിക്കാരും ഐക്യശ്രമങ്ങൾ നടത്തിക്കൊണ്ടിരിക്കയാണു് മി: പി. ഒ. ഫിലിപ്പ് ക്രൈസ്തവസഭകൾ തമ്മിലുള്ള ഐക്യത്തെ ലാക്കാക്കി എഴുതിയിട്ടുള്ള ലേഖനങ്ങൾ പലരും വായിച്ചിരിക്കാൻ ഇടയുണ്ടു്. ഇങ്ങനെയുള്ള പലരുടേയും ഐക്യശ്രമങ്ങളുടെ ഫലമായി നമ്മുടെ മലങ്കരസുറിയാനി സഭയുടെ യോജിപ്പിനുവേണ്ടി ആംഗ്ലേയസഭക്കാരും മാർത്തോമ്മാക്കാരും പ്രാർത്ഥനകളും മററും നടത്തുന്നതു് ഒരു ശുഭലക്ഷണം തന്നെ.

ഇതിനും പുറമെ യൂണിയൻകോളജ് പ്രവർത്തകന്മാരുടെ ശ്രമം എപ്പിസ്കോപ്പൽ സഭകളായ ഈ മൂന്നു സഭകളും തമ്മിൽ കാലാന്തരത്തിൽ ഒരൈക്യം ഉണ്ടാക്കണമെന്നു ഉള്ളതാണെന്നും തോന്നുന്നു. ഈ ആദർശം മനസ്സിൽ വച്ചുകൊണ്ടുള്ള പരിശ്രമം ദീർഘകാലംകൊണ്ടെങ്കിലും ഫലപ്രദമാകാതെയിരിക്കയില്ല

ന്നു് വിശ്വസിക്കുന്നു. യൂണിയൻ കോളേജിന്റെ ആദർശത്തോടുകൂടി നടത്തുന്ന ഒരു സ്ഥാപനമാണല്ലോ ആലുവായിലെ ക്രൈസ്തവമഹിളാലയം. ഈ സ്ഥാപനങ്ങളെല്ലാം വിജയപ്രദമാകണമെങ്കിൽ അതിനുവേണ്ടി ശ്രമിക്കുന്ന ആളുകൾ എല്ലാം ഉദ്ദേശശുദ്ധിയോടുകൂടി വർത്തിക്കേണ്ടിയിരിക്കുന്നു. അവരവരുടെ ഇഷ്ടം മാത്രം നടക്കണമെന്നു് ഓരോരുത്തരും ശഠിച്ചാൽ ഐക്യശ്രമം മുമ്പിലത്തേതിൽ കഷ്ടതരമായ ഭിന്നതയ്ക്കു് കാരണമാക്കിയേക്കാം. ഇതിനെ തെളിയിക്കുന്നതിനു് പര്യാപ്തമായ ഒരു സംഭവം താഴെ പ്രസ്താവിച്ചുകൊള്ളട്ടെ. കുറച്ചുവർഷങ്ങൾക്കു മുമ്പു് മദ്ധ്യതിരുവിതാംകൂറിലുള്ള അഞ്ചാറു ക്രിസ്ത്യൻഹൈസ്കൂളുകൾ തമ്മിൽ യോജിച്ചു് ആണ്ടുതോറും കളികൾ (സ്പോട്സ്) നടത്താൻ തീരുമാനിച്ചിരുന്നു. ഇതു വിശ്വാസത്തോടു് യാതൊരു ബന്ധവും ഇല്ലാത്ത ഒരേർപ്പാടായതുകൊണ്ടു് പല ക്രിസ്ത്യൻ സ്കൂളുകാരും ഇതിൽ സഹകരിക്കയും ഏതാനും വർഷം കായികമത്സരങ്ങൾ മുറയ്ക്കു നടത്തുകയും ചെയ്തു. എന്നാൽ കുറച്ചുനാൾ കഴിഞ്ഞപ്പോഴേക്കു് കളികളുടെ മാദ്ധ്യസ്ഥം വഹിക്കുന്ന ആളുകൾ അവരവരുടെ സമുദായക്കാർക്കു് അനുകൂലമായി വർത്തിച്ചു എന്ന കാരണത്താൽ ഈ (Federation) യോജിപ്പു് ക്ഷണഭംഗുരമായി തീർന്നു. ഇതിൽനിന്നും ഒരു സംഗതികൂടെ വിശദമാകുന്നുണ്ടു്, അതായതു് വിശ്വാസകാര്യങ്ങളിൽ ഐകരൂപ്യം ഇല്ലാതെ വന്നാൽ ബാഹ്യമായ ഒരു യോജിപ്പു് മാത്രം നിലനിൽക്കാൻ പ്രയാസമാണെന്നുള്ളതത്രെ.

മലങ്കരയുള്ള ക്രിസ്ത്യൻ സഭകൾ തമ്മിൽ ഐക്യതയുണ്ടാകാതെയിരിക്കുന്നതു് എല്ലാ തരത്തിലും ദോഷകരമാണെന്നു് ഏവരും സമ്മതിക്കും. ഒന്നാമതായിട്ടുള്ള പ്രയാസം സുവിശേഷവേല കാര്യത്തിലാണു് പാശ്ചാത്യരാജ്യകാര്യങ്ങളിൽ നിന്നു് മിഷ്യനറിമാർ വന്നു് ഇൻഡ്യയിൽ ചെയ്യാവുന്നതിൽ കൂടുതൽ ഫലപ്രദമായ ജോലി ചെയ്യാൻ കഴിയുന്നതു് മലങ്കരയുള്ള ക്രിസ്ത്യാനികൾക്കാകുന്നു. എന്നാൽ കഴിഞ്ഞ പത്തൊൻപതു നൂററാണ്ടുകളോളം ഇവിടെ നിലനിന്ന മലങ്കര സഭ സുവിശേഷപ്രചരണാർത്ഥം കാര്യമായി ഒന്നും തന്നെ പ്രവർത്തിച്ചിട്ടില്ലെന്നു പറയാം. പഴയ കാലത്തു് രാഷ്ട്രീയമായ തടസ്സങ്ങൾ ശരിയായ ജോലി നടത്തിപ്പിനു് വിഘാതമായിരുന്നിരിക്കാം. എന്നാൽ ഇപ്പോൾ ഉള്ള കാര്യമായ തടസ്സം സഭകൾ തമ്മിലുള്ള മത്സരമാണു് ക്രിസ്ത്യേതരുടെ ഇടയിൽ ശരിയായി ജോലി ചെയ്യുന്നതിനു് ആളും പണവും സൌകര്യവുമുണ്ടാകണമെങ്കിൽ സഭകൾ തമ്മിലുള്ള യോജിപ്പു് ആവശ്യമാകുന്നു.

കേരളത്തിലെ ക്രിസ്ത്യാനികളുടെ രാഷ്ട്രീയമായ നിലയെപ്പററി ചിന്തിച്ചാൽ ഒരു യോജിപ്പു് ഏററവും ആവശ്യമാണെന്നു് സമ്മതിച്ചേ തീരൂ. എന്നാൽ പുനരൈക്യത്തിനു നമ്മെ പ്രേരിപ്പിക്കുന്ന പ്രധാന കാരണം രാഷ്ട്രീയമായിരിക്കരുതു് എന്നു് എനിക്കു് ആഗ്രഹമുണ്ടു്. ദൈവതിരുനാമമഹത്വത്തിൻവേണ്ടി സുവിശേഷവേല ലാക്കാക്കി പ്രവർത്തിക്കുമ്പോൾ രാഷ്ട്രീയമായ ഉന്നതി ഉണ്ടായിക്കൊള്ളും. മലങ്കരയുള്ള ക്രിസ്ത്യാനികളുടെ സഹകരണം കൂടാതെ ഗവണ്മെൻറുകൾക്കു് എന്തെങ്കിലും പ്രവർത്തിക്കാൻ സാധിക്കയില്ലെന്നു് വന്നുകൂടുന്നതാണു്. തിരുവിതാംകൂറിന്റെ ഉയർച്ചയ്ക്കു് അത്രവളരെ കാര്യങ്ങൾ ക്രിസ്തീയസമുദായങ്ങൾ ഇന്നു ചെയ്യുന്നുണ്ടു്. സമുദായങ്ങൾ തമ്മിലുള്ള ഭിന്നതകൾമൂലം ഓരോ

ക്കൂട്ടർക്കും ശരിയായി സഭാഭരണം നടത്തിക്കൊണ്ടു പോകുന്നതിനും പ്രയാസം നേരിടുന്നുണ്ടു് ഏതെങ്കിലും ഒരു സഭയിൽനിന്നു പിണങ്ങുന്നവരെ ഇതരസഭക്കാർ കൂട്ടി ചേർക്കുന്നതിന് തയ്യാറായിരിക്കുന്നിടത്തോളം കാലം വ്യവസ്ഥാപിതമായ നിലയിൽ ആർക്കും ഭരണം നടത്താൻ സാധിക്കാതെ വന്നുപോകുന്നതാണു്. എന്നാൽ ഈ സഭകൾ തമ്മിൽ ഐക്യമുണ്ടായാലും റോമാസഭക്കാർ ഐക്യതയ്ക്കു വഴിപ്പെടാത്ത കാലത്തോളം ഇതു നിഷ്പ്രയാസം പരിഹരിക്കുവാൻ സാധിക്കുമോ എന്നു് പലരും ചോദിച്ചേക്കാം. അതിനെപ്പററിയും ഈ സഭകൾ തമ്മിലുള്ള ഐക്യത്തിന് തടസ്സമായിരിക്കുന്ന ചില കാര്യങ്ങളെപ്പററിയും പിന്നാലെ പ്രസ്താവിച്ചുകൊള്ളാം.

# സണ്ടേസ്കൂൾ പംക്തി.

## കല്പന.

മാർ പീലക്സീനോസ് എപ്പിസ്കോപ്പായിൽ നിന്നും,

മുദ്ര.

നമ്മുടെ.......... ...................................പള്ളിയിലെ വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു്.

പ്രിയരെ,

നമ്മുടെ സഭയിലെ വൈദികന്മാർ, വിദ്യാർത്ഥികൾ, സണ്ടേസ്കൂൾ അദ്ധ്യാപകന്മാർ എന്നിവരെ ഉദ്ദേശിച്ചു ഈ വരുന്ന മേടമാസം ൨൯-ാംനു വ്യാഴാഴ്ച മുതൽ ഇടവം ൨൦-ാംനു ഞായറാഴ്ച വരെ തിരുവല്ലാ തിരുമൂലപുരം ബാലികാമഠത്തിൽ വച്ചു പ്രത്യേക യോഗങ്ങൾ നടത്തുന്നതിനു നിശ്ചയിച്ചിരിക്കുകയാൽ മേൽപ്പറയപ്പെടുന്നവർ അതാതു യോഗങ്ങളിൽ വന്നു സംബന്ധിക്കേണമെന്നു നിങ്ങളുടെ സ്നേഹത്തോടു നാം നിർബ്ബന്ധിക്കുന്നു. വിശേഷിച്ചും വൈദികന്മാർക്കും സണ്ടേസ്കൂൾ അദ്ധ്യാപകന്മാർക്കും ഇങ്ങനെയുള്ള അവസരങ്ങളിൽ പള്ളിയിൽനിന്നും നൽകി വരാറുള്ള ധനസഹായം ചെയ്തുകൊടുക്കയും വേണം.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. എന്നു്,

മ്ശിഹാകാലം ൧൯൨൫-ന് കൊല്ലം ൧൧൦൦ മീനം ൨൬-ാംനു.

തിരുവല്ലാ അരമനയിൽനിന്നും.

## മലങ്കര സുറിയാനി സഭ സണ്ടേസ്കൂൾ.

# അദ്ധ്യാപകയോഗം.

മലങ്കര സുറിയാനി സഭാ സണ്ടേസ്കൂൾ അദ്ധ്യാപകയോഗം ഈ മേടമാസം ൧൧-ാംനു- ഞായറാഴ്ച വൈകിട്ടു മുതൽ ൧൪-ാംനു- ബുധനാഴ്ച വൈകിട്ടുവരെ തിരുവല്ലാ തിരുമൂലപുരം ബാലികാമഠത്തിൽ വച്ചു നി. വ. ദി. ശ്രീ. മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ നടത്തുന്നതാണ്. ഓക്സ്ഫോർഡ് മിഷ്യൻ സമൂഹാംഗങ്ങളായ ഫാദർ ഷോർ എം. എ-യും, ഫാദർ ബ്ളൂഫീൽഡ് എം. എ. ഐ. സി. എസ്സും തദവസരത്തിൽ പ്രാസംഗികന്മാരായിരിക്കുന്നതാണ്. സണ്ടേസ്കൂൾ പ്രവർത്തനത്തിൽ താല്പര്യമുള്ള എല്ലാവരുടെയും സാന്നിദ്ധ്യ സഹായസഹകരണങ്ങൾ സാദരം ക്ഷണിച്ചുകൊള്ളുന്നു. വിവരമായ കാര്യപരിപാടി ഇൻസ്പെക്ടറന്മാർ മുഖാന്തരം ഓരോ സണ്ടേസ്കൂളിലേക്കും അയച്ചുകൊടുക്കുന്നതാണ്. എല്ലാ അദ്ധ്യാപകന്മാരും യോഗത്തിൽ ആദ്യവസാനം സംബന്ധിച്ചിരിക്കേണ്ടതാണ്. ഓരോരുത്തരും വേദപുസ്തകം, നമസ്കാരപുസ്തകം, നോട്ടുപുസ്തകം, പെൻസിൽ, കിടക്ക മുതലായവ കൊണ്ടുവരണം. വൈദികയോഗം പ്രസ്തുത സ്ഥലത്തുവച്ചു പ്രസ്തുത തീയതികളിൽ തന്നെ നടത്തുന്നതാകയാൽ കുമ്പസാരിച്ചു വി: കർബ്ബാന കൈക്കൊള്ളുവാൻ സൌകര്യമുണ്ടായിരിക്കുന്നതുമാണ്.

പൊതുയോഗത്തിൽ സമുദായ സംബന്ധമായ പല പ്രധാന കാര്യങ്ങളെ പുരസ്കരിച്ചു ഫാദർ മാത്യൂസ് പാറേട്ട്, മി: ഒ. എം. ചെറിയാൻ മുതലായ മാന്യന്മാരുടെ പ്രൌഢഗംഭീരങ്ങളായ പ്രസംഗങ്ങൾ ഉണ്ടായിരിക്കും. ഭക്ഷണച്ചെലവു ഓരോരുത്തർക്കും ഒന്നര രൂപാ ആയിരിക്കും. കൂടുതൽ വിവരങ്ങൾക്കു ജനറൽ സെക്രട്ടറിയോടു ആവശ്യപ്പെടാവുന്നതാണ്.

കെ. സി. വറുഗീസ്,

ജനറൽ സിക്രട്ടറി,

സണ്ടേസ്കൂൾ ഇൻസ്പെക്ഷന്റെ സൗകര്യമനുസരിച്ചു തുമ്പമൺ ഭദ്രാസനഇടവകയിലെ സണ്ടേസ്കൂൾ സംബന്ധമായ ക്രമീകരണത്തിൽ താഴെക്കാണുന്ന ഭേദഗതികൾ വരുത്തിയിരിക്കുന്നതായി അധികാരസ്ഥാനത്തുനിന്നും ഇവിടെ അറിയിച്ചിരി

ക്കുന്നു. ഉമയാററുകര പള്ളി, നിരണം ഭദ്രാസന ഇടവകയോടും, വാഴമുട്ടം കിഴക്കു എന്ന സ്ഥലം കോന്നി സക്കിളിനോടും ബുധനൂർ സണ്ടേസ്കൂൾ ചെങ്ങന്നൂർ സക്കിളിനോടും, ഓതറ പുത്തൻപള്ളി പുത്തൻകാവു സക്കിളിനോടും ചേർത്തിരിക്കുന്നു.

## സണ്ടേസ്കൂൾ വാർഷികയോഗങ്ങൾ. *

### (൧) പ്രക്കാനം.

പ്രക്കാനം മർത്തമറിയം സണ്ടേസ്കൂളിന്റെ ൧൫-ാമതു വാർഷിക യോഗവും സമ്മാനദാനവും ദിവ്യശ്രീ കുലത്തായ്ക്കൽ തോമ്മസ് കോർ എപ്പിസ്കോപ്പാ അവർകളുടെ അദ്ധ്യക്ഷതയിൽ ൧൦൭ മീനം ൭-ാംനു ഞായറാഴ്ച ൨ മണിക്കു നടത്തപ്പെട്ടു. ദിവ്യശ്രീ ഫാദർ പി. ററി. അബ്രഹാം അവർകൾ, മെസ്സേഴ്സ് വി. ഇ. സഖറിയാ ബി. എ, വി. ഐ. ചെറിയാൻ വദ്ധ്യാർ ഇ. തോമ്മസ് ഉപദേശി, സി. ജേക്കബ്, എം. എം. അബ്രഹാം എന്നിവർ പ്രാസംഗികന്മാരായിരുന്നു. തദവസരത്തിൽ കുട്ടികൾക്കുള്ള സമ്മാനദാനവും നടത്തപ്പെട്ടു. ഉപസംഹാരത്തിന്റെ ശേഷം സമാജ സാധരണങ്ങളായ ഇതര ചടങ്ങുകളോടുകൂടി അഞ്ചര മണിക്കു മീററിംഗ് മംഗളമായി പര്യവസാനിച്ചു.

### (൨) മൈലപ്രാൽ.

മൈലപ്രാൽ സെൻറ്ജോർജ്ജ് സിറിയൻ സൺഡേസ്കൂളിന്റെ ൧൪-ാമതു വാർഷികസമ്മേളനം ൧൦൭ മീനമാസം ൭-ാംനു ഞായറാഴ്ച പകൽ ൨ മണിക്ക് ദിവ്യശ്രീ ററി. ജി ഗീവറുഗീസു കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൽ സ്ഥലം സെൻറ്ജോർജ്ജ് വി. പി. സ്കൂളിൽ വച്ചു നടത്തപ്പെട്ടു. മി: വി. ജി. തോമസ് ബി. എ. ബി. ഡി., പത്തനംതിട്ട പോലീസ് ഇൻസ്പെക്ടർ മി: പി. എം. മാമ്മൻ ബി. എ. എന്നിവർ പ്രാസംഗികന്മാരായിരുന്നു.

പ്രസംഗശേഷം വിദ്യാർത്ഥികൾക്കുള്ള സമ്മാനദാനവും നടത്തപ്പെട്ടു. കൃത്യം ൫ മണിക്ക് മീററിംഗ് അവസാനിച്ചു. വിദ്യാർത്ഥികൾക്കും ആഗതർക്കും ലഘുഭക്ഷണം നൽകിയെന്നുള്ളതും വിശിഷ്യാ പ്രസ്താവ്യമാണ്.

* സ്ഥലച്ചുരുക്കം നിമിത്തം ലേഖകന്മാരുടെ വിസ്തരിച്ചുള്ള റിപ്പോർട്ടുകൾ മുഴുവൻ ചേർക്കുവാൻ നിവൃത്തിയില്ലാതെ വന്നതിൽ പരിഭവിക്കയില്ലെന്നു വിശ്വസിക്കുന്നു.

(പത്രാധിപർ)

# പിന്മാററക്കാരായ ശിഷ്യന്മാർ.

T. M. Jacob Deacon.
(കിഴക്കേ തേവർകഴി, കടപ്ര)

ശ്രു: മത്തായിയുടെ സുവിശേഷം ൮-ാം അദ്ധ്യായം ൧൮ മുതൽ ൨൨ വരെയുള്ള വാക്യങ്ങൾ അടിസ്ഥാനപ്പെടുത്തി ഈ വിഷയത്തെ സംബന്ധിച്ചു എഴുതണമെന്നാഗ്രഹിക്കുന്നതിനാൽ മാന്യ വായനക്കാർ ആ ഭാഗം വായിക്കുന്നതു നന്നായിരിക്കും.

നിഷ്പക്ഷബുദ്ധ്യാനിരീക്ഷണം ചെയ്യുന്ന ഒരാൾക്കു ക്രിസ്തുവിന്റെ കല്പനകളിലൊ, ഉപദേശങ്ങളിലൊ പ്രവൃത്തികളിലൊ വേറെ യാതൊന്നിലെങ്കിലുമൊ, ആകർഷണീയമല്ലാത്തതായി ആനുകൂലികമല്ലാത്തതായി, യാതൊന്നും കാണുവാൻ കഴിയുന്നതല്ല. ക്രിസ്തുവിന്റെ മാധുൎയ്യമേറിയ ശബ്ദം, സൌന്ദൎയ്യപൂർണ്ണമായ മുഖകമലം, അത്ഭുതപ്രവൃത്തികൾ മുതലായവ മനുഷ്യരെ തങ്കലേക്കാകർഷിച്ചു. താൻ അനേകൎക്കു രോഗശാന്തിയെ നൽകിയതിനാൽ രോഗികൾ രോഗശമനാർത്ഥം പല കൂട്ടങ്ങളായും ഒററയൊററയായും താൻ ഇരുന്നിരുന്ന സ്ഥലങ്ങളിലും പോകുന്ന വഴികളിലും കൂടിയിരുന്നു. മാധുൎയ്യമേറിയതും, അതിരററ സ്നേഹം തുളുമ്പുന്നതും, അഗാധമായ ജ്ഞാനം നിറഞ്ഞിരിക്കുന്നതും ആയ തന്റെ വാഗ്ധോരണി അനേക പണ്ഡിതന്മാരെപ്പോലും തങ്കലേക്കാകർഷിച്ചു. അപ്പങ്ങളുടെ അത്ഭുതങ്ങൾ പല ഭോജനപ്രിയന്മാരെയും തങ്കലേക്കാകർഷിച്ചിരിക്കണം. ഇങ്ങനെയുള്ള ഒരാളോടുള്ള സഹവാസം ആനന്ദകരമായിരിക്കുമെന്നു കരുതിയായിരിക്കും ഒരു ശാസ്ത്രി തന്റെ അടുക്കൽ എത്തിയതു. ശിഷ്യസ്ഥാനം സുഖകരമായ ജീവിതപ്രദാനി ആയിരിക്കുമെന്നു അവൻ നിരൂപിച്ചു. "ഗുരോ, നീ എവിടെ പോയാലും ഞാൻ നിന്നെ അനുഗമിക്കാം" എന്നു പറഞ്ഞു. നമ്മുടെ കർത്താവു് അവന്റെ ആഗ്രഹം, അഥവാ തന്നെ അനുഗമിക്കുന്നതിനു അവനെ പ്രേരിപ്പിച്ച ശക്തി മനസ്സിലാക്കി.

അവനോടു പറയുന്നു. "കുറുനരികൾക്കു കുഴികളും ആകാശത്തിലെ പറവകൾക്കു കൂട്ടുകളും ഉണ്ടു്. മനുഷ്യപുത്രനോ തലചായിപ്പാൻ ഇടം ഇല്ല" അവൻ ഉദ്ദേശിച്ചിരിക്കാത്ത വിധമുള്ള ഒരുത്തരമത്രെ അവനു കിട്ടിയതു്. അവനു ക്രിസ്തുവിനേപ്പററിയുണ്ടായിരുന്ന ധാരണ ആ വിധമല്ലായിരുന്നു. ഒരു ക്രിസ്ത്യാനിയായിത്തീരാമെന്നു അവനെ പ്രേരിപ്പിച്ച ആഗ്രഹം നിഷ്ഫലമായിക്കണ്ടു. അവൻ ക്രിസ്തുവിൽ നിന്നും പുറകോട്ടുപോയി.

ക്രിസ്തുമതം പഞ്ചസാരയല്ല. ഒരു ക്രിസ്ത്യാനിയായി ജീവിക്കാമെന്നു നീ ആഗ്രഹിച്ചതു ബഹുമതിയ്ക്കായിട്ടായിരുന്നു. മററാളുകൾ നിന്നെ പ്രശംസിക്കുന്നതിലേക്കായി അടക്കമൊതുക്കമുള്ളവനായി ജീവിക്കാമെന്നോ നീ നിശ്ചയിച്ചതു്? ഒരു വണ്ടിക്കാരൻ സണ്ടേസ്കൂൾ നടത്തിപ്പു കാൎയ്യത്തിൽ വലിയ താല്പൎയ്യം പ്രദർശിപ്പിച്ചതായി കേട്ടിട്ടുണ്ടു്. അതിനവനെ പ്രേരിപ്പിച്ച സംഗതി എന്തായിരുന്നു? ഒരു വണ്ടിക്കാരനായ തന്നെ ഒരു ചെറിയ ലോകമെങ്കിലും "സാർ" എന്നു വിളിക്കുന്നതു കേട്ടു കൃതാൎത്ഥതയാടയാമെന്നുള്ള ആഗ്രഹം ആണു് തന്നെ അതിലേക്കാകർഷിച്ചതു് എന്നറിയുമ്പോൾ ആൎക്കാണു് പുഛരംതോന്നാത്തതു്?

പ്രസംഗങ്ങൾ നടത്തുന്നതിനും നടത്തിക്കുന്നതിനും ചിലർ ഒരുങ്ങുന്നതു് മററുള്ളവരുടെ ഇടയിൽ മാനം ലഭിക്കണമെന്നുള്ള ദുരുദ്ദേശത്തോടെയല്ലേ. ഒരു ക്രിസ്ത്യാനിയായിരിക്കുന്നതു ബഹുമാനിക്കപ്പെടേണ്ടതിലേക്കല്ല, ശുശ്രൂഷിക്കുന്നതിനും, കഠിനദുഃഖങ്ങൾ സഹിക്കുവാനും ആണെന്നു നീ അറിഞ്ഞിരുന്നെങ്കിൽ കൊള്ളായിരുന്നു.

ചിലർ പട്ടം (വൈദികവൃത്തി) ആഗ്രഹിക്കുന്നു. ക്രിസ്തുരാജ്യമഹിമക്കായി പ്രവൎത്തിച്ചുകൊള്ളാം എന്നുള്ള സ്വയത്യാഗമാണൊ അതിനു തന്നെ പ്രേരിപ്പിക്കുന്നതു്? അതോ നിൻെറ കുടുംബശ്രേഷ്ഠതയ്ക്കും, ബഹുമാനത്തിനും, ആദായത്തിനും ആയിട്ടോ നീ പ്രേരിതനായതു്?

ക്രിസ്തു ദരിദ്രനാണെന്നു മനസ്സിലായപ്പോൾ ശാസ്ത്രി അവനെ വിട്ടകന്നു. ദരിദ്രരായ മുക്കുവർ ആണു് തൻെറ സ്നേഹി

തർ എന്നും തനിക്കു തല ചായിപ്പാൻ ഇടമില്ലെന്നും ഗ്രഹിച്ചു ശാസ്ത്രി അവനെ ഉപേക്ഷിക്കുന്നു. നല്ല കാലത്തു സ്നേഹിതർ എത്ര വേണമെങ്കിലും ഉണ്ടല്ലൊ. വലിയ ആളുകളുമായി മാത്രം സഖ്യത പിടിക്കുവാൻ ദരിദ്രനായ യേശുവിനെയും തന്റെ നിർദ്ധനരായ ശിഷ്യരെയും ഒന്നു കണ്ടിരുന്നെങ്കിൽ കൊള്ളായിരുന്നു.

നമുക്കൊരു സ്വയപരിശോധന നടത്താം. അവൻ നിർദ്ധനൻ എന്നോർത്തു നീ അവനെ ഉപേക്ഷിച്ചുവോ? നിന്റെ നാമം ലൗകികമായി കീർത്തിപ്പെടേണ്ടതിലേക്കായിട്ടു നീ അവനെ വിട്ടകന്നുവോ? നിന്റെ മാതാവു് വൃദ്ധയായി നിനക്കു തോന്നി; അവളുടെ തൊലി ചുളുങ്ങി; സൗന്ദര്യം കുറഞ്ഞു. പാൽ വററിപ്പോയി, അവൾ നിനക്കു ബഹുമാനം തരുന്നതിനും പണം തന്നു പോഷിപ്പിക്കുന്നതിനും മതിയാകാത്തവൾ എന്നു കണ്ടു അവളെ വെടിഞ്ഞോ? കൊഴുപ്പും മേദസ്സും ഉള്ള റോമ്മാസഭയെ നിനക്കു മാതാവായി തിരഞ്ഞെടുത്തുവോ? അല്ല നിന്റെ സഭയിൽ നീ പ്രധാനിയല്ലെന്നു സഭായോഗങ്ങളിൽ മൂപ്പു വഹിക്കുന്നതിലേക്കായി ഡിസ്സൻഡർ സമൂഹങ്ങളെ നീ അഭയം പ്രാപിക്കുന്നുവോ? കഷ്ടം! എത്രയാളുകൾ ലൗകിക ആഡംബരങ്ങൾക്കായും ബഹുമതിക്കായും അവരുടെ മാതാവിനെ ഉപേക്ഷിക്കുന്നു.

ഒരു ക്രിസ്ത്യാനിയായിരിക്കുന്നതിൽ നിന്റെ ആഗ്രഹം എന്താണു ? ക്രിസ്ത്യാനിയെന്നുള്ള പേരാണൊ നിന്നെ അതിലേക്കാകർഷിച്ചതു്? ഒരു വലിയ ചുററുപാടാണൊ നിന്നെ അതിലേക്കു സഹായിക്കുന്നതു്? ഒരു സണ്ടേസ്ക്കൂൾ അദ്ധ്യാപകനായിരിക്കുന്നതു മാനം ലഭിക്കുന്നതിനോ? ഇടവകസംബന്ധമായ ഉദ്യോഗങ്ങൾ വഹിക്കുന്നതു ബഹുമാനത്തിനായിട്ടല്ലല്ലൊ. വൈദികവൃത്തി ആഗ്രഹിക്കുന്നതു കേവലം വേഷധാരിയായി സഭാമദ്ധ്യേ ബഹുമാനിക്കപ്പെടേണ്ടതിലേക്കൊ ധനാർജ്ജനത്തിനൊ അല്ലായിരിക്കണം. നമ്മുടെ രക്ഷകൻ സ്വർഗ്ഗാധിസ്വർഗ്ഗങ്ങളിൽ വസിക്കുന്നവനായിരിക്കെ, സ്വർഗ്ഗവും, ഭൂമിയും, സ

വ്ലോകങ്ങളും തൻേറതായിരിയ്ക്കെ തല ചായിപ്പാൻ സ്ഥലമി ല്ലാത്തവനായി യേശുതമ്പുരാനെ നീ കാണുന്നുണ്ടല്ലൊ. അ വിടുന്നു പൂൎണ്ണ നിർദ്ധനൻ ആയിരുന്നു. "അവനു രൂപഗുണ മില്ലാ കോമളത്വമില്ലാ കണ്ടാൽ ആഗ്രഹിക്കത്തക്ക സൗന്ദൎയ്യവു മില്ല. അവൻ മനുഷ്യരാൽ നിന്ദിയ്ക്കപ്പെട്ടും, ത്യജിക്കപ്പെട്ടും ..........." മാലാഖമാരാൽ മഹത്വപ്പെടുന്നവൻ ഈലോക വാസികളാൽ നിന്ദിയ്ക്കപ്പെടുന്നതിനെ നീ കാൺക. നാം ന മ്മുടെരക്ഷകനെ അനുകരിക്കുന്നതു് ബഹുമാനത്തിനൊ ധനാഗ മനത്തിനൊ ആയിട്ടാകരുതു്. തൻെറ നിമിത്തം സകലവും ച പ്പെന്നും ചവറെന്നും എണ്ണുക. തന്നിലുള്ള പൂൎണ്ണ വിശ്വാസ ത്തോടെ, നമുക്കു വേണ്ടതെല്ലാം നൽകുന്നതിനു അവിടുന്നു പൂ ൎണ്ണ പ്രാപ്തൻ എന്നറിഞ്ഞുകൊണ്ടു് നമുക്കു ക്രിസ്തുവിൽ ജീ വിക്കാം.

ഇനിയും നമുക്കു മറേറ ശിഷ്യനേപ്പററി സ്വല്പമായി ചി ന്തിക്കാം. അരുമനാഥൻെറ കാരുണ്യ ക്ഷണിതം സ്വീകരിച്ചു തന്നെ പിന്തുടരുന്നതിനു ചില പ്രതിബന്ധങ്ങൾ അവനുണ്ടു്. ഒരുങ്ങിയിരിക്കാത്ത കാലത്തത്രെ അവനു വിളിയുണ്ടായതു്. അ വൻെറ കാൎയ്യാദികൾ അവൻ ക്രമപ്പെടുത്തിയിട്ടില്ല. അവൻെറ വീടിനേയും ധനത്തെയും കാണുന്നു. അതു വിട്ടുപോകുന്നതു് അവനു പ്രയാസം. അവനു പിതാവും മാതാവും ആയിതീൎന്നി ട്ടുള്ളവർ അവൻെറ യാത്രയ്ക്കു തടസ്സമായി. അവനു വെളിപ്പെട്ടു കലപ്പയ്ക്കു കൈവച്ചിട്ടു പുറകോട്ടു നോക്കുന്നവൻ അത്രെ ഇതു്. അവൻ ദൈവരാജ്യത്തിനു കൊള്ളാകുന്നവൻ അല്ല.

സോദോമിൻെറ നാശത്തിൽനിന്നു ലോത്തിൻെറ ഭാൎയ്യ യും ഓടിപ്പോയെങ്കിലും അവളുടെ ചില സമ്പത്തുകൾ അവ ളെ പുറകോട്ടു പിടിച്ചു. അവൾ തിരിഞ്ഞു സോദോമിനെ നോക്കി ലോകാവസാനത്തോളം നിന്ദാപാത്രമായി അവൾ ലോ കസമക്ഷം വെളിപ്പെട്ടു. അവൾക്കു പററിയ വിപത്തിനെ ഓ ൎത്തു നീ പുഛരസം തൂകുന്നായിരിയ്ക്കാം. നമ്മിൽ എത്രയാ ളുകളാണു് ഇതുപോലെയുള്ള കെട്ടുപാടുകളിൽ നംകൂരം ഇട്ടു കിടക്കുന്നതു്? ഏതൊരു കാൎയ്യവും നിൎവഹിക്കുന്നതിൽ സമയക്കി

പ്തം (കൃത്യനിഷ്ഠ)ഇല്ലാത്തവനായ ഒരു കുട്ടിയേപ്പററി കേട്ടിട്ടുണ്ട്. സ്കൂളിൽപോലും ഒരു ദിവസമെങ്കിലും അവൻ കൃത്യ സമയത്തു് എത്തിയിട്ടുണ്ടോയെന്നു് സംശയം. മാതാപിതാക്കന്മാരോടൊന്നിച്ചു ദൂരെയെവിടെയോ പോകുന്നതിനു അവരോടു നിർബന്ധിച്ചു അവൻ അനുവാദം വാങ്ങി. കൃത്യ സമയത്തിനു മുമ്പു തന്നെ തീവണ്ടി സ്റ്റേഷനിൽ എത്തി അവർ ടിക്കററുകളും വാങ്ങി. വണ്ടി വിടുന്നതിനു കുറെ സമയംകൂടെയുണ്ടല്ലോ എന്നു കരുതി നമ്മുടെ ബാലൻ മാതാപിതാക്കന്മാരിൽ നിന്നും അകന്നു അവനു് ഇമ്പകരമായ ജോലികളിൽ ഏർപ്പെട്ടുകൊണ്ടിരുന്നു. സ്റ്റേഷനിലെ വിസ്സിൽ ഊതി. മാതാവും പിതാവും വണ്ടിയിൽ ആസനസ്ഥരായി. അവരുടെ മകൻ വന്നിട്ടില്ല വണ്ടി മെല്ലെ മാറിത്തുടങ്ങി പ്രിയ മകൻ വരുന്നു, അവനുവേണ്ടി വണ്ടി നിറുത്തുകയോ? ഇല്ല അവനു സഹജമായുണ്ടായിരുന്ന ഒരുക്കക്കുറവു അവനെ ഇതിലും ചതിച്ചു.

വയലിൽ ഉഴതുകൊണ്ടിരുന്നവനായ ഏലിശാ ഏലിയായുടെ വിളിയിൽ കാളകളെ ഉപേക്ഷിച്ചു, സകലവും വിട്ടിട്ടു ഏലിയായെ പിന്തുടരുന്നു. നമ്മിൽ എത്രപേർ അങ്ങനെ ഒരുക്കമുള്ളവരായിരിക്കും?

ക്രിസ്തുവിനുവേണ്ടി കഷ്ടത സഹിക്കുവാൻ മനസ്സില്ലാത്ത എത്ര പേർ നമ്മുടെ ഇടയിലുണ്ടു്. ദിവസേന തന്നോടിടപെടുന്നതിനു് അര മണിക്കൂർ പോലും ചിലവാക്കുന്നതിനു മനസ്സില്ലാത്തവർ അല്ലേ നമ്മിൽ അധികം പേരു്? കർത്താവിൻെറ കുരിശു ചുമക്കുന്നതിനു ഞങ്ങൾ സന്നദ്ധരാകേണമെ. കഷ്ടതകളും പ്രയാസ്സങ്ങളും വന്നാലും ഞങ്ങൾ യോബിനേപ്പോലെ സ്ഥിരതയുള്ളവരായിത്തീരേണമെ. കാഹള ധ്വനി കേൾക്കുമ്പോൾ യാത്ര തുടരത്തക്കവണ്ണം പൂർണ്ണ ഒരുക്കമുള്ളവരായിരിപ്പാൻ ഞങ്ങൾക്കു സഹായിക്കേണമെ. ഞങ്ങളുടെ യാത്രയ്ക്കു പ്രതിബന്ധങ്ങളായിരിക്കുന്നവയെ നീ നീക്കി ഇല്ലായ്മ ചെയ്യേണമെ. ധനത്തിൽ ആശ്രയം വച്ചു ഭവനകാര്യങ്ങളിൽ ഞങ്ങൾ ക്രമമില്ലാത്തവരായിത്തീരരുതെ. അവിടുത്തെ ആളത്വത്തിൻെറ ആ

കർഷണീയതചവും നിറഞ്ഞു കവിഞ്ഞൊഴുകുന്ന സ്നേഹത്തിന്റെ പ്രേരണയും ഞങ്ങളെ കലപ്പയിൽ കൈവച്ചിട്ടു പുറകോട്ടു നോക്കാതെ ജീവിപ്പാൻ സഹായിക്കുന്നവയാകേണമെ, അന്തസ്സിനും ബഹുമാനത്തിനും ആയിട്ടല്ല, കുരിശു കൊടിയടയാളമായിരിക്കുന്നതും സ്നേഹത്തിന്മേൽ സ്ഥാപിതമായിരിക്കുന്നതും ആയ അങ്ങയുടെ സാമ്രാജ്യത്തിന്റെ വളർച്ചയ്ക്കും, ബഹുമാനത്തിനും ആയി അങ്ങയെ പിന്തുടരുവാൻ തക്കവണ്ണം വിശുദ്ധ റൂഹായുടെ കൃപ ഞങ്ങളുടെ മേൽ ആവസിക്കേണമേ.

# സഭാവാർത്തകൾ.

ബൽജിയമ്മിൽ റോമ്മാസഭയിൽപെട്ട ഒരു സന്യാസ സമൂഹത്തിലെ എട്ടു അംഗങ്ങൾ ഈയ്യിടെ പൌരസ്ത്യ സഭകളിലൊന്നായ യൌനായസഭയിൽ ചേർന്നിരിക്കുന്നു.

ആർച്ച്ബിഷോപ്പ് മാർ ഈവാനിയോസ് അവർകൾ തന്റെ മതപരിവർത്തനത്തിനു മുമ്പ് കശ്ശീശാപട്ടം നൽകി അനുയായി ആക്കിത്തീർത്ത പി ഐ. ജേക്കബ് കശ്ശീശാ അഥവാ "കൊളമ്പച്ചൻ" എന്നറിയപ്പെടുന്ന ദേഹം രണ്ടു മൂന്നാഴ്ചകൾക്കു മുമ്പ് റോമ്മാസഭവിട്ട് മാർത്തോമ്മാസഭയിൽ ചേരുകയുണ്ടായി. ഇദ്ദേഹം റീത്തുകാരുടെ വകയായി മല്ലപ്പള്ളിലും കല്ലൂപ്പാറയും ഉള്ള ചാപ്പലുകളിൽ വികാരിയായി ജോലി നോക്കി വരികയായിരുന്നു.

തുമ്പമൺ ഭദ്രാസനഇടവകയുടെ നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ അയിരൂർ, നിരണം, മേൽപ്പാടം, പുതുപ്പള്ളി, മുട്ടം മുതലായ സ്ഥലങ്ങളിൽവച്ച് ഓരോകൺവൻഷൻ എത്രയും ഭംഗിയായി നടന്നിരിക്കുന്നു. ഈ യോഗങ്ങളിലെ പ്രധാന പ്രാസംഗികന്മാർ ദിവ്യശ്രീമാന്മാരായ ഫാദർ അലക്സിയോസ് ഒ. ഐ. സി., ഫാദർ ബർസ്ക്കീപ്പാ ഒ. ഐ. സി., മൽപ്പാൻ ചെറിയമഠത്തിൽ സ്കറിയാ കത്തനാരവർകൾ, ററി. എസ്സ്. അബ്രഹാം കത്തനാരവർകൾ, ഫാദർ പാറേട്ട് മെസ്സേഴ്സ് സി. എം. ജോൺ എം. എ, എൻ. ജി. കുര്യൻ എം. എ. ബി. ഡി, വി. എ. വറുഗീസ് ബി. എ. എൽ. ററി, വി. ഐ. ചെറിയാൻ, ചക്കാലക്കുന്നിൽ പീലിപ്പോസ് ഉപദേശി എന്നിവർ ആയിരുന്നു.

പല നാളത്തെ പരിശ്രമഫലമായി, ആംഗ്ലിക്കൻ സഭയും പഴയ റോമ്മൻ കത്തോലിക്കസഭയും തമ്മിൽ യോജിച്ച പരസ്പരം കൂദാശകൾ സ്വീകരിക്കുന്നതി

ൻ (inter communion) ഇരുകൂട്ടരും അനുവാദം നൽകിയിരിക്കുന്നു. വിശ്വാസപ്രമാണം, പട്ടത്വം, ക്രൂദാശകൾ ആദിയായുള്ള കാൎയ്യലായ തത്വങ്ങളിൽ രണ്ടുകൂട്ടരും തമ്മിൽ യോജിക്കുന്നുണ്ടെന്നു കണ്ടതിനാലത്രെ ഇതിനായി ഇരുകൂട്ടരും സമ്മതിച്ചതു്.

പഴയ റോമൻകത്തോലിക്കർ എന്നു പറയുന്നതു്, റോമ്മാസഭയുടെ നൂതനോപദേശങ്ങൾ സമ്മതിക്കുന്നതിനുള്ള വൈമനസ്യം കൊണ്ടും ഭരണവൈകല്യം മൂലവും, റോമ്മാസഭയിൽ നിന്നു രണ്ടുസന്ദർഭങ്ങളിലായി പിരിഞ്ഞു സ്വാതന്ത്ര്യമായി നിൽക്കുന്ന ഒരു സഭയത്രെ. പാപ്പായുടെ അപ്രമാദിത്വം, കന്യകമറിയാമ്മിന്റെ അമലോത്ഭവം ആദിയായ റോമ്മാസഭയുടെ ഉപദേശങ്ങൾ വത്തിക്കാൻ കൌൺസിലിൽവച്ചു 1870-ൽ സഭയുടെ വിശ്വാസ സിദ്ധാന്തമായി, അതായതു വിശ്വസിച്ചെങ്കിലെ രക്ഷ കിട്ടുകയുള്ളു എന്നുള്ള ഉപദേശങ്ങളായി, റോമ്മാസഭ സ്വീകരിച്ചപ്പോൾ ആ വക ഉപദേശങ്ങൾ, വേദപുസ്തകത്തിനും പുരാതിന സഭോപദേശത്തിനും എതിരാണെന്നുള്ള കാരണം കൊണ്ടു സ്വിററ്സർലണ്ടു്, ജൎമ്മനി ആദിയായ സ്ഥലങ്ങളിലുണ്ടായിരുന്ന ഒരു വലിയ കൂട്ടം റോമ്മാക്കാർ മാതൃസഭയെ ഉപേക്ഷിക്കയും, അതിനു മുമ്പൊരവസരത്തിൽ 1702-ൽ പാപ്പായുമായുണ്ടായ പിണക്കം മൂലം പിരിഞ്ഞുനിന്നിരുന്ന ഹോളൻറിലെ ആച്ചുബിഷോപ്പും കൂട്ടരുമായി യോജിക്കയും ചെയ്തിട്ടുള്ളവരാണ് പഴയ കത്തോലിക്കർ എന്നു പറയപ്പെടുന്നതു്. ഇവൎക്കു ഇപ്പോൾ പന്ത്രണ്ടു ബിഷോപ്പന്മാരും ഒരു ആച്ചുബിഷോപ്പുമുണ്ടു്. ഹോളൻറ, ജൎമ്മനി, സ്വിററ്സർലണ്ടു്, ചെക്കോസ്ളവാക്കിയ പോളൻറ ആദിയായ സ്ഥലങ്ങളിലായി രണ്ടരലക്ഷം സഭാംഗങ്ങളുമുണ്ടു്. കഴിഞ്ഞ കൊല്ലം ഹോളൻറിൽവച്ചു കൂടിയ സുന്നഹദോസിൽ വച്ചു അവർ ആംഗ്ലേയസഭയുടെ പട്ടത്വവും ക്രൂദാശകളും ശരിയാണെന്നു സമ്മതിക്കയും ഇവരുടെ ക്രൂദാശകൾ സ്വീകരിക്കുന്നതിനു അനുവദിക്കയും ചെയ്തു. അതുപോലെ ആംഗ്ലേയസഭയും ഈ കഴിഞ്ഞ അവരുടെ സിന്നഡിൽ വച്ചു, പഴയ കത്തോലിക്കരുടെ ക്രൂദാശകൾ കൈക്കൊള്ളുന്നതിനു അനുവദിച്ചുള്ള നിശ്ചയങ്ങൾ ഐകകണ്ഠ്യേന പാസ്സാക്കിയിരിക്കുന്നു.

സേർബിയായിലെ യൌനായ പാത്രിയൎക്കീസ് വർനാവ എന്ന ദേഹം കാലോചിതമായ ഒരു ഭരണഘടന രൂപവൽക്കരിച്ചു സഭയിൽ നടപ്പിൽ വരുത്തിയിരിക്കുന്നു. പട്ടക്കാരുടെ വിദ്യാഭ്യാസം പരിശീലനം ദാരിദ്ര്യദുഃഖം കൂടാതെ ഇടവകകൾ നടത്തിക്കൊണ്ടു പോകുന്നതിനുള്ള മാൎഗ്ഗങ്ങൾ, സന്യാസസമൂഹങ്ങളെക്കുറിച്ചുള്ള നിയമങ്ങൾ മുതലായ പല പദ്ധതികൾക്കും പുറമെ പാത്രിയൎക്കീസ് കൌൺസിൽ, എപ്പിസ്കോപ്പൽ അസംബ്ലി, സിന്നഡു്, സഭാകോടതി മുതലായവയുടെ അധികാരങ്ങളും അവകാശങ്ങളും നന്നായി രേഖപ്പെടുത്തിയിട്ടുണ്ടു്.

## മലങ്കര സുറിയാനിസഭാ വൈദിക മഹായോഗം.

നമ്മുടെ സഭയിലെ വൈദികന്മാരുടെ ഉന്നമനാർത്ഥം നടത്തിവരുന്ന വൈദിക മഹായോഗത്തിൻെറ ഒരു പ്രത്യേക യോഗം ഈ അടുത്ത മേടമാസം 26-ാം തീയതി ഞായറാഴ്ച വൈകിട്ടു മുതൽ 29-ാംനു ബുധനാഴ്ച വൈകിട്ടുവരെ തിരുവല്ലാ തിരുമൂലപുരം ബാലികാമഠത്തിൽ വച്ചു നി.വ.ദി.ശ്രീ. മാർ പീലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടത്തപ്പെടുന്നതും തദവസരത്തിൽ ബഥന്യാശ്രമ സുപ്പീരിയർ ഫാദർ അലക്സിയോസ് ഒ. ഐ. സി. ഹൈച്ചച്ചുപാദ്രിമാരായ ഫാദർ ഷോർ എം. എ. ഫാദർ ബ്ലൂംഫീൽഡ് എം. എ. ഐ. സി. എസ്സ്. മുതലായവർ പ്രാസംഗികന്മാരായിരിക്കുന്നതുമാണ്. രണ്ടാംദിവസത്തെ യോഗം ഒരു ധ്യാനയോഗമായി നടത്തുന്നതിനാണ് നിശ്ചയിച്ചിട്ടുള്ളതു്. പ്രസ്തുത യോഗത്തിൻെറ അവസാനത്തിൽ എല്ലാവരും കുമ്പസാരിച്ച് വി: കുർബ്ബാന കൈക്കൊള്ളുന്നതിനു വേണ്ട ക്രമീകരണങ്ങൾ ചെയ്യുന്നതായിരിക്കും. തിങ്കളാഴ്ച ഉച്ചകഴിഞ്ഞുള്ള പൊതുയോഗം സമുദായനേതാക്കന്മാർ, വിദ്യാർത്ഥിയോഗാംഗങ്ങൾ, സണ്ടേസ്കൂൾഅദ്ധ്യാപകന്മാർ ഇവരെല്ലാം ചേർന്നുള്ള ഒരു വമ്പിച്ച യോഗമായിരിക്കുന്നതും ഫാദർ മാത്യൂസ് പാറേട്ട്, മി ഒ. എം. ചെറിയാൻ മുതലായ മാന്യന്മാരുടെ പ്രസംഗങ്ങൾ ഉണ്ടായിരിക്കുന്നതുമാണ്. അവസാനദിവസത്തെ കാര്യാലോചനയോഗത്തിൽ പരുമല വച്ചു നിശ്ചയിച്ചിട്ടുള്ള വൈദിക കമ്മീഷൻെറ റിപ്പോർട്ടു സമർപ്പിക്കപ്പെടുന്നതും അതിനെപ്പററിയും, മററു ഗഹനങ്ങളായ പല വിഷയങ്ങളെപ്പററിയും ആലോചന നടത്തുന്നതുമാകുന്നു.

എന്ന് ആജ്ഞാനുസരണം

സെക്രട്ടറിമാർ { റവ: ഫാദർ വി. ഒ. ജോസഫ് ബി. എ.
,, ,, എം. എം. പാറേട്ട്,

## മലങ്കര സുറിയാനി സഭാ സുവിശേഷകസംഘം.

മലങ്കര സുറിയാനിസഭയിലെ സുവിശേഷകന്മാരുടെ മൂന്നാമത്തെ യോഗം ഈ മാസം 25-ാംനു വ്യാഴാഴ്ച പകൽ പത്തു മണിക്ക് തിരുവല്ലാ അരമനയിൽ വച്ച് നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടി മുപ്പതിൽപരം സുവിശേഷകന്മാർ ഹാജരുണ്ടായിരുന്നു. കാലത്തു നടന്ന മീററിംഗിൽ അദ്ധ്യക്ഷനെ കൂടാതെ ഫാദർ അലക്സിയോസ് കൊലത്താക്കൽ തോമസ്സ് കോർ എപ്പിസ്കോപ്പാ മി: പി. കെ. വക്കി എന്നിവരും ഉച്ചയ്ക്കുശേഷം ഫാദർ ററി. എസ്സ്. ഏബ്രഹാം മെസ്സേഴ്സ് വി. ഐ. ചെറിയാൻ; എൻ. ജി. കുര്യൻ, സി. എം. ജോൺ എന്നിവരും പ്രാസംഗികന്മാരായിരുന്നു. സിക്രട്ടറിയായി മി: കെ. സി. മാമ്മനേയും സിക്രട്ടറി ഉൾപ്പെടെ പതിനൊന്ന് അംഗങ്ങൾ അടങ്ങിയ ഒരു കാര്യനിർവ്വഹണക്കമ്മററിയേയും തിരഞ്ഞെടുത്തശേഷം അഞ്ചുമണിയോടെ യോഗം മംഗളമായി പര്യവസാനിച്ചു.